


# History of Kerala temples Thrissur District Thrissur Taluk

തൃശ്ശൂർ താലൂക്ക്



1. ഇടക്കളത്തൂർ ദുർഗ്ഗാദേവി തോലൂർ പഞ്ചായത്ത്. ഒരു കി മീ പടിഞ്ഞാറ് കേച്ചേരിപ്പുഴ. വലിയ കാടായിരുന്നു. 11ആം നൂറ്റാണ്ടിൽ ചെറുമി കല്ലിൽ ചോര കണ്ട് മാടമ്പ് (കിരാലൂർ)മനക്കാരെ അറിയിച്ചു. അവരാണ് ക്ഷേത്രം പണിതത്. 1980 മുതൽ കാരണവരുടെ സഹായത്തോടെ കമ്മിറ്റിയാണ് ഭരിക്കുന്നത്. ചതുരഏകതലം കിഴക്കഭിമുഖം. സ്വയംഭൂ ആയതിനാൽ സോപാനമില്ല,ഓവാണ്. മേൽക്കൂര തുറന്നിരിക്കുന്നു. നമസ്കാരമണ്ഡപമുണ്ട്. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വടക്കും വാതിൽ, തെക്കുകിഴക്ക് തിടപ്പള്ളി. ചുറ്റുമതിലുണ്ട്. കുളം ജീർണ്ണിച്ച് കിടക്കുകയാണ്.30 സെ മീ ഉയരമുള്ള സ്വയംഭൂലിംഗം വനദുർഗ്ഗാസങ്കൽപ്പമാണ്. തെക്കേ ഭഗവതി ശ്രീകോവിലിനകത്താണ്. അതും ലിംഗരൂപം 25 സെ മീ. ഇരിക്കുന്ന ഗണപതിയും ലിംഗരൂപമായ അയ്യപ്പനും 37, 15 സെ മീ വീതം. തന്ത്രി എളവള്ളി പുലിയന്നൂർ.
2. തിരുവാണിക്കാവ് ഭദ്രകാളി. പുട്ടൂർ തെക്കേപറമ്പ് ഗ്രാമം. 12ആം നൂറ്റാണ്ടിൽ കരുവാട്ട് മന കാരണവർ കൊടുങ്ങല്ലൂരിലെ കുറുംബക്കാവിലേക്ക് തിങ്ങൾഭജനത്തിന് പോവുക പതിവായിരുന്നു. ഒരിക്കൽ ഓലക്കുടമേൽ ദേവീചൈതന്യം പോന്നു. പുട്ടൂർ തൃക്കോവിൽ സുബ്രഹ്മണ്യസ്വാമിക്ഷേത്രത്തിനടുത്ത് ഉറച്ചു. 1988ൽ 6 അംഗട്രസ്റ്റ് രൂപീകരിച്ചു. ചതുരഏകതലം പടിർ്ഞാട്ട് അഭിമുഖം. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വടക്കും വാതിൽ. തെക്കുകിഴക്ക് തിടപ്പള്ളി. തെക്കുപടിഞ്ഞാറ് ഗണപതി കിഴക്കഭിമുഖം. തെക്കുപടിഞ്ഞാറ് ശാസ്താ. മര്യാദയുണ്ട്. ഭദ്രകാളി കൃഷ്ണശിലകൊണ്ട് ബലിക്കല്ല് രൂപത്തിൽ ഒരു പീഠത്തിന്മേലാണ് പ്രതിഷ്ഠിച്ചിരിക്കുന്നത്. 12 സെ മീ. ഇരിക്കുന്ന ഗണപതി 37 സെ മീ. ശാസ്താ,പ്രഭ,സത്യകന്മാർ ലിംഗരൂപം 25,20,20സെ മീ വീതം. തന്ത്രി എളവള്ളി പുലിയന്നൂർ.
3. പിഷാരിക്കൽ പെണിങ്ങന്നൂർ പേരാമംഗലം ഗ്രാമം. കൈപ്പറമ്പ് പഞ്ചായത്ത്. 2 കി മീ പടിഞ്ഞാറ് മുള്ളൂർ കായലാണ്. 15ആം നൂറ്റാണ്ട്. സ്വയംഭൂ വനദുർഗ്ഗ.ശക്തിയുള്ള ദേവതയാണ്. സെൻസസ് എടുക്കുന്ന ഉദ്യോഗസ്ഥൻ ക്ഷീണിതനായി കിഴക്കുഭാഗത്തുനിന്ന് വന്നപ്പോൾ ക്ഷേത്രം അടച്ചിരുന്നു. പെട്ടെന്ന് ശ്രീകോവിലിലെ മണി മുഴങ്ങാൻ തുടങ്ങി പടിഞ്ഞാറേ ഭാഗത്തേക്ക് ഓടി അവിടുന്ന് ദർശനം കിട്ടുമെന്ന് കരുതി. അവിടെയും അടച്ചിരുന്നു. പൂജാമണി മുഴങ്ങിക്കൊണ്ടേ ഇരിക്കുന്നതുംഒരു മരവാതിൽ തുറക്കുന്ന ശബ്ദവും കേട്ടു. വടക്കേ ഭാഗത്തേക്ക് ചെന്നു. അവിടെ വാതിൽ തുറന്നു. പൂജാരിയെ വിളിച്ചു. ശബ്ദമില്ല. ആരുമില്ല. അവിടെ ഇരുന്നു. ഒരു എലി പുറത്തുവന്ന് വാലാട്ടി, നാലമ്പലത്തിലേക്ക് മടങ്ങി. നിമിത്തമായി കരുതി ഉള്ളിലേക്ക് കടന്നു. എല്ലാ വാതിലും തുറന്നുവെച്ചിരിക്കുന്നത് കണ്ടു. സെൻസസിനാവശ്യമായ ഡാറ്റയെല്ലാം എടുത്തു. പൂജാരിയും ഊരാളരും കാരക്കാട്ട് മനയാണ്. അദ്ദേഹത്തെ കണ്ടശേഷം എല്ലാ വാതിലും അടച്ചാണ് ഉദ്യോഗസ്ഥൻ മടങ്ങിയത്. 1970

മുതൽ കമ്മിറ്റി ഭരിക്കുന്നു. 11 അംഗമുണ്ട്. ഏകതലവൃത്തശ്രീകോവിലാണ്. പടിഞ്ഞാട്ട് അഭിമുഖം. ചുറ്റമ്പലം പടിഞ്ഞാറും കിഴക്കും വടക്കും വാതിലുള്ളതാണ്. വടക്കേ വലിയമ്പലത്തിൽ ഒരു വാതിലുണ്ട്. വടക്കുപടിഞ്ഞാറ് തിടപ്പള്ളി. തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖമായി ഗണപതി. വടക്കുപടിഞ്ഞാറ് കിണർ,ദേവിക്കു മുന്നിൽ ആൽമരം. 20 സെ മീ സ്വയംഭൂലിംഗം അർദ്ധവൃത്താകൃതി. കിണറ്റിൽനിന്നാണ് പീഠം കിട്ടിയത്. ഗണപതി 25 സെ മീ. ഇരിക്കുന്ന രൂപം. കാരേക്കാട്ട് മന തന്ത്രിയും പൂജാരിയും.

4. മുണ്ടയൂർ മഹാദേവൻ പേരാമംഗലം കൈപ്പറമ്പ്. വളരെ പുരാതനം. 108 ശിവക്ഷേത്രത്തിലൊന്ന്. പരശുരാമപ്രതിഷ്ഠ. ഇവിടെയാണ് കടവല്ലൂർ അന്യോന്യത്തിനു പോകുന്ന തൃശൂർ ബ്രഹ്മസ്വം മഠം ഊണുകഴിക്കുന്നത്. (28 തുലാം). നെല്ലറ വളരെ വലുതാണ്. പണ്ടുകാലത്ത് വളരെ ആളുകൾക്ക് അന്നദാനം നടന്നിരുന്നു. അന്നദാനം ഊട്ടുപിരയിലാണ്.(ഇപ്പോൾ ഊട്ടുപുരയില്ല) 1.2 ഏക്കറിലാണ് കുളം. ബ്രാഹ്മണർക്കും സ്ത്രീകൾക്കും പ്രത്യേകം കടവുകളുണ്ട്.ആറു മനക്കാരുടെയായിരുന്നു. മഠത്തിൽ മുണ്ടയൂർ,മേൽമുണ്ടയൂർ, കീഴ്മുണ്ടയൂർ,മുണ്ടയൂർ, ആട്ടൂർ,കൌപ്രാകേരേക്കാട്ട്.എറണാകുളം വടുതലയിൽ റജിസ്റ്റർ ചെയ്തിട്ടുള്ള ഊരാണ്മ ദേവസ്വംബോഡാണ് ഇപ്പോൾ ഭരിക്കുന്നത്. പണ്ട് 2400 പറ പാട്ടം കിട്ടിയിരുന്നു. ചതുരഏകതല ശ്രീകോവിൽകിഴക്കഭിമുഖം. വടക്കുകിഴക്ക് കിണർ,ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതിൽ. തെക്കും നാലമ്പലത്തിൽ ഓരോ വാതിലുംകൂടിയുണ്ട്. തിടപ്പള്ളി തെക്കുകിഴക്ക്. ഗണപതി തെക്കേ നാലമ്പലത്തിൽ കിഴക്കഭിമുഖം.വടക്കേ നാലമ്പലത്തിൽ സരസ്വതി പൂജ. തെക്ക് കൊക്കറിണി. തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖം ശാസ്താ,പ്രഭ,സാത്യക,ഭഗവതി. വടക്ക് ഊട്ടുപുര ഉണ്ടായിരുന്നു, ഇപ്പോളില്ല. വടക്കുകിഴക്ക് കിണർ. കിഴക്ക് അപൂർണ്ണം. കിഴക്കും വടക്കും ജീർണ്ണിച്ചിരിക്കുന്നു. തെക്കും പടിഞ്ഞാറും ആനപ്പള്ള. വടക്ക് വാതിൽമാടത്തിൽ ലിഖിതങ്ങളുണ്ട്. 75 സെ മീ കൃഷ്ണ ശിലാലിംഗം. ഗണപതി ഇരിക്കുന്ന 20 സെ മീ . ശാസ്താസാത്യക പ്രഭമാർക്ക് 20 സെ മീ വീതം. ദുർഗ്ഗക്ക് അർദ്ധവൃത്താകൃതിലിംഗം 45 സെ മീ. തന്ത്രി എളവള്ളി പുലിയന്നൂർ.

5. വെളപ്പായ ശിവക്ഷേത്രം. അവണൂർ പഞ്ചായത്ത് പുരാതനം 108 ശിവക്ഷേത്രങ്ങളിലൊന്ന്. രണ്ടു ക്ഷേത്രമുണ്ട്. രണ്ടും പടിഞ്ഞാട്ട് അഭിമുഖം. ഇവിടത്തെ ശിൽപ്പചാരുത പറയത്തക്കതാണ്. രണ്ടു നാഗങ്ങളെയും, രണ്ട് പുലികളേയും ഇരുകൈകളിലും പിടിച്ചുകൊണ്ടുള്ള 2 മല്ലശിൽപ്പങ്ങൾ വളരെ പുരാതനമാണ്. ലോകത്തിന്റെ പലഭാഗങ്ങളിലും ഇത്തരം ചിത്രമുണ്ട്, സൈന്ധവസംസ്കൃതിയിലുമുണ്ട്. ഈ ക്ഷേത്രം കൊച്ചിരാജാക്കന്മാരുടെ പഴയ ശാഖയായ തലപ്പള്ളിക്കാരുടെയാണ്. അവണൂർ ,അവണിശ്ശേരി, ആവണംകോട്, ഇവ തൃശൂരിലും അവണവൻചേരി (ആവണവൻചേരി) തിരുവനന്തപുരത്തും രാജാക്കന്മാർക്കുണ്ട്. വല്ലഭാലയമാണ് വളപ്പായയായത്.

തെക്കേ തേവർ സൌമ്യനായശിവനും പാർവ്വതിയുടെ ദാരുശിൽപ്പ വും ഗണപതിയും ഉള്ള ക്ഷേത്രമാണ്. പാർവ്വതി ദാരുശിൽപ്പം കിഴ ക്കഭിമുഖം. ഗണപതി ശിലാവിഗ്രഹം തെക്ക് അഭിമുഖം. രണ്ട് ഉപദേവതമാരും ശ്രീകോവിലിന്റെ അന്തരാളത്തിൽത്തന്നെയാണ്. വട ക്കേ തേവർ ഉഗ്രനായ കിരാതമൂർത്തിയാണ്.സ്വയംഭൂവാണ്. പാദുക ത്തിൽ ഒരു ലിഖിതമുണ്ട്. രണ്ടു തേവർക്കുമിടയിൽ പടിഞ്ഞാറു വശത്ത് കൊക്കറിണിയുണ്ട്. കൊക്കറിണിക്കുമുകളിലൂടെ വാതിൽമാ ടം, ഒരു ഗുഹ ഉണ്ടാക്കുന്നു ഗുഹ പുറത്തെ കിണറിലേക്ക് നീളുന്നു. പണ്ടുകാലത്ത് സുരക്ഷാമാർഗ്ഗമായി ഉപയോഗിച്ചിരുന്നു. പ്രദക്ഷിണം ആദ്യം തെക്കേ തേവരെ വണങ്ങി,വടക്കേ തേവർ, ഗണപതി, പാ ർവ്വതി എന്ന് പ്രണാളം വരെ. പിന്നെ വടക്കേ തേവർ ,തെക്കേ തേ വരെന്ന് വരണം. ആദ്യപൂജ തെക്കേ തേവർക്കാണ്. വൈകുന്നേര ത്തെ ആദ്യപൂജ വടക്കേ തേവർക്ക്. കൊച്ചിരാജാവിന്റെ ദേശത്തെ നമ്പൂതിരിമാരുടെ ക്ഷേത്രമായിരുന്നു. പിന്നെ പറങ്ങാട്ടിൽ നായർക്കും കൊച്ചി ദേവസ്വം ബോഡിനും (1950) കിട്ടി. തെക്കേ തേവരുടെ വൃ ത്തഏ്കതലം പടിഞ്ഞാട്ടഭിമുഖം. അന്തരാളത്തിൽ പാർവ്വതിയും ഗണ പതിയും. ശ്രീകോവിൽ സർവ്വതോഭദ്രം. നാലു വാതിലിലെ പ്രധാന കവാടം വലുതാണ്. വടക്കേ വാതിൽ അപൂർവ്വമായേ ഉപയോഗി ക്കാറുള്ളു. നമസ്കാരമണ്ഡപമുണ്ട്. വടക്കേ തേവർക്ക് ദ്വിതലചതു രശ്രീകോവിലാണ്. കൊക്കറിണിയിലേക്ക് ഇറങ്ങാൻ 41 പടവുകളു ണ്ട്.ചുറ്റമ്പലത്തിന് രണ്ട് വാതിൽ രണ്ടു തേവരുടേയും നടയിലേക്ക്. തെക്കുകിഴക്ക് തിടപ്പള്ളി. രണ്ട് ബലിക്കല്ലുണ്ട്. പുറത്ത് വടക്കുപടി ഞ്ഞാറുള്ള അയ്യപ്പക്ഷേത്രം പഴക്കമുള്ളതല്ല. വടക്കുകിഴക്ക് നാഗം. മര്യാദയുണ്ട്. തെക്കേ തേവരുടെ ശിവലിംഗം 75 സെ മീ .സ്വയംഭൂ വായ വടക്കേ തേവർ 60 സെ മീ. പാർവ്വതിയുടെ ദാരുശിൽപ്പം 152 സെ മീ ചതുർഭുജം ശംഖചക്രഅഭയവരദഹസ്തമുള്ള വൈഷ്ണവി. അർച്ചനാബിംബം 15 സെ മീ കണ്ണാടിയാണ്. രണ്ട് ഗണപതിവിഗ്ര ഹമുണ്ട്. രണ്ടും ഇരിക്കുന്നു. 90 , 15 സെ മീ ഉയരം. ഇരിക്കുന്ന അയ്യപ്പന് 45 സെ മീ. നാഗരാജാവും നാഗകന്യയുമുണ്ട്.തന്ത്രി പാല ക്കാട്ടിരി.


വെളപ്പായതെക്കേത്തേവർ
വൃത്തഏകതലശ്രീകോവിൽ
ഡോ.സുവർണ്ണ നാലപ്പാട്ട് ട്രസ്റ്റ്


വെളപ്പായ വടക്കേതേവർ
ഡോ.സുവർണ്ണ നാലപ്പാട്ട്
ദ്വിതലചതുരശ്രീകോവിൽ
ട്രസ്റ്റ്



വെളപ്പായശിവക്ഷേത്രം
ഡോ.സുവർണ്ണനാലപ്പാട്ട് ട്രസ്റ്റ്



ഡോ.സുവർണ്ണ
നാലപ്പാട്ട്
ട്രസ്റ്റ്

വെളപ്പായക്ഷേത്രത്തിലെ കൊക്കറിണിയിലേക്ക് ഗുഹ







സോപാനത്തിന്റെ ഇരുവശം കാണുന്ന സിംഹങ്ങൾ. പല്ലവചിഹ്നമാണ്. ശിൽപ്പകല രൂപം പ്രാപിക്കുംമുമ്പുള്ള ആദിമ സിംഹരൂപം. പഴക്കം നിർണ്ണയിക്കാൻ ഇത്തരം ചിഹ്നം ഉപകരിക്കുന്നു.





ഒരുവശത്തുനിന്ന് ആന, മറുവശം മുതലയോ വ്യാളിയോ. പഴയ ഒരു കല്ല് ചവിട്ടുപടിയായി ഉപയോഗിച്ചിരിക്കുന്നു.

മുതലയും മയിൽവാഹനമേറിയ മുരുകനും (മയിലിന് കോഴിമുഖം), കൈമറപോലെയാണ് മയിൽക്കോഴി.






മുകളിലെ ചിത്രം രണ്ടു നാഗങ്ങളെ പിടിച്ച മല്ലനും രണ്ട് മുതലകളെ പിടിച്ച ദേവിയും. രണ്ടും വളരെ പുരാതനമായ സംസ്കൃതികളിൽ


കാണുന്നവയാണ്.സൈന്ധവകാലത്തെ ചിത്രം താരത മൃത്തിന് കൊടുത്തിരിക്കുന്നു.



6.



മൃഗചിത്രം

7.





6. ഉത്രംകുളങ്ങര വിഷ്ണു. വെളപ്പായ. 13ആം നൂറ്റാണ്ടുമുതലുണ്ട്.പണ്ട് ആർക്കെങ്കിലും പണമോ പാത്രമോ, സ്വർണ്ണമോ കടം വേണമെങ്കിൽ അത്താഴപ്പൂജ സമയത്ത് തൃപ്പടിമേൽ എഴുതിവെച്ചിരുന്നു. പിറ്റേന്ന് കുളക്കടവിലെ പടിമേൽ അവ വെച്ചിരിക്കും. ആവശ്യം കഴിർ്ഞ് അവിടെത്തന്നെ തിരിച്ചുവെക്കണം. ഒരാൾ ഒരിക്കൽ തിരിച്ചുവെച്ചി ല്ല,അപ്പോൾ നാടുവാഴികൾ ഈ സഹായം നിർത്തിവെച്ചു. 1950ലാണ് കൊച്ചിരാജാവിൽനിന്ന് ദേവസ്വം ബോഡ് ഏറ്റെടുത്തത്. ഏകതലവൃ ത്തശ്രീകോവിൽ പടിഞ്ഞാട്ട് അഭിമുഖം. 1980ൽ പുനരുദ്ധാരണം. 1988-1991 കാലത്ത് ഉണ്ടാക്കിയവയാണ് ഉപദേവതാക്ഷേത്രങ്ങളെല്ലാം. വിഷ്ണു മാത്രം പഴയത്. നിൽക്കുന്ന ചതുർഭുജരൂപം. വലത്തെ

താഴത്തെ കൈ വരദം,ഇടത്ത് താമര. ഇത് അപൂർവ്വമായ വിഗ്ര ഹമാണ്. സദാ അനുഗ്രഹം ചൊരിയാനും രക്ഷിക്കാനും സന്നദ്ധമായ സങ്കൽപ്പമാണ്. ഉപദേവതകൾ ഗണപതി, അയ്യപ്പൻ, ഭഗവതി(പുതിയവ). തന്ത്രി ചാലിസ്ശേരി പാലക്കാട്ടിരി.

7. പിഷാരിക്കൽഭഗവതി വെളപ്പായ. വളരെ പഴയത്. 108 ദുർഗ്ഗാ ക്ഷേത്രങ്ങളിൽ ഒന്ന്. രണ്ട് ദേവീക്ഷേത്രങ്ങളുണ്ട്. ഒന്ന് സ്വയംഭൂദുർഗ്ഗ, മറ്റേത് കാത്യായനി.മുമ്പ് 8000 പറ മിച്ചവാരമുണ്ടായിരുന്നു. 1776ൽ സർദാർഖാൻ നശിപ്പിച്ചു. 1950ൽ ദേവസ്വം ബോഡ് എടുത്തു. കാത്യാ യനിയുടെ ദ്വിതലശ്രീകോവിൽ പടിഞ്ഞാട്ട് അഭിമുഖം. മുഖമണ്ഡപമുണ്ട്. രണ്ട് ഉപദേവതാക്ഷേത്രം തെക്ക് കൃഷ്ണനും രാമനും. വലിയമ്പലത്തിന് വാതിൽ മാത്രം. മേൽക്കൂരയില്ല. വടക്കുകിഴക്ക് തിടപ്പള്ളി കൊക്കറിണി ക്കടുത്ത്. ദുർഗ്ഗക്ക് ഏകതലവൃത്തശ്രീകോവിൽ കാത്യായനിയുടെ തെക്കു പടിഞ്ഞാറ്. വാതിൽമാടം പടിഞ്ഞാറ്. വലിയമ്പലവും കാത്യായനിയുടേ തുപോലെ. കുളം ജീർണ്ണിച്ച് കിടക്കുന്നു. സ്വയംഭൂ 45 സെ മീ .കാത്യാ യനി നിൽക്കുന്ന ശിലാരൂപം 75 സെ മീ. ശംഖം,ചക്രം, താഴെ വലത്ത് അക്ഷയപാത്രം. ഇടത്ത് കടിബന്ധം. കൃഷ്ണനും രാമനും 45, 40 സെ മീ വീതം നശിപ്പിക്കപ്പെട്ട് കിടക്കുന്നു. തന്ത്രി പാലക്കാട്ടിരി.

8. മുളങ്കുന്നത്തുകാവ് ധർമ്മശാസ്താ കിള്ളന്നൂർ പഞ്ചായത്ത്. 13ആം നൂറ്റാണ്ടുമുതലുണ്ട്. ചെറിയ കുന്നിന്റെ മുകളിൽ മുളങ്കാടായിരുന്നു. പറയനാണ് കല്ലിൽ ചോരകണ്ട് ചൈതന്യം തിരിച്ചറിഞ്ഞത്. പെരി ങ്ങാവ് കട്ടച്ചിറ അരുവിക്കടുത്ത് അയാൾ മരിച്ചുവീണു. ഇപ്പോഴും ആറാട്ടിന് വിഗ്രഹം ഇവിടേക്ക് എഴുന്നള്ളിച്ച് കൊണ്ടുവരുന്നുണ്ട്. പട്ടോരിലെ ചന്ദനപ്പുറം വീട്ടിലെ കോരനാണ് മരിച്ചത്. അയാളെ അയ്യപ്പൻകോരനെന്ന് ബഹുമാനപൂർവ്വം വിളിക്കുന്നു. അയാളുടെ വീട്ടിലും പൂജ കൃത്യമായി നടത്തുന്നു. നമ്പിടി(കക്കാട്ട്) നാടുവാഴി ക്ഷേത്രം പണിതു. ശാസ്താവിന്റെ പാദം ഇവിടേയും ശരീരം വില ങ്ങൻകുന്നിലെ ഉതളക്കാവിലും തല തായങ്കാവിലുമെന്ന് സങ്കൽപ്പം. മൂന്നു ക്ഷേത്രത്തിലും ഒരേ ദിനം ദർശനം നടത്തണം. 26000 പറ നെല്ല് പാട്ടം വരുന്ന വയലുണ്ടായിരുന്നു.1980ല് ദേവസ്വം ബോഡ് എടുത്തു. ദീർഘചതുരശ്രീകോവിൽ പടിഞ്ഞാട്ട് അഭിമുഖം.പടിഞ്ഞാറ് ദീർഘചതു രത്തിലുള്ള ഇടനാഴിയുണ്ട്.അതില് ഗണപതി പടിഞ്ഞാട്ട് അഭിമുഖം. തെക്കുകിഴക്ക് തിടപ്പള്ളി. തെക്ക് ഊട്ടുപുര. കിണർ. രണ്ട് ഗോപുരം. കിഴക്കും പടിഞ്ഞാറും. ആനപ്പള്ള മര്യാദ. ശിലാസ്വയംഭൂ 15 സെ മീ,പഞ്ചലോഹത്തിടമ്പ് 18 സെ മീ ഇരിക്കുന്ന ഗണപതി 18 സെ മീ .തന്ത്രി പാലക്കാട്ടിരി

9. വടകുറുംബക്കാവ് ഭഗവതി തിരൂർ,കോലഴി. 11ആം നൂറ്റാണ്ടു മുതലുണ്ട്. കാവായിരുന്നു. പഴയരേഖകളിൽ ഈ സ്ഥലം പാറപ്പറമ്പ് എന്നാണ് അറിയുന്നത്. 1758ൽ സാമൂതിരി കൊച്ചിയെ ആക്രമിച്ച് കൊച്ചി തലസ്ഥാനമാക്കി 5 വർഷം ഭരിച്ചു. അപ്പോൾ കാവുവെട്ടി

ക്ഷേത്രം പണിത് തിരുവളയനാട് സങ്കൽപമാക്കി,ക്ഷേത്രത്തെ കളരിയാക്കി. ഇവിടെ ഓണപ്പട നടത്തി പാറപ്പറമ്പ് മാറ്റി പടപ്പറമ്പെന്നാക്കി. പഴയ പ്രതിഷ്ഠ തെക്കേ കുറുമ്പ കൊടുങ്ങല്ലൂരമ്മ സങ്കൽപ്പമാണ്. പുതിയത് വടക്കേ കുറുമ്പ തിരുവളയനാട്ടമ്മസങ്കൽപ്പം. വടക്കുന്നാഥൻ ഗ്രന്ഥവരിപ്രകാരം 1776ൽ സർദാർഖാൻ തീ വെച്ചു. ശാന്തി മൂത്തേടത്ത് മന ഓടിപ്പോയി. അടിച്ചുതളി രക്ഷപ്പെട്ടു. 1925ൽ പൊട്ടിയ വിഗ്രഹമല്ലാതെ ഇവിടെ യാതൊന്നും അവശേഷിച്ചിരുന്നില്ല.മണിശ്ശേരി കോഞ്ചേരി വലിയ അച്യുതൻനായർ പുനരുദ്ധരിച്ചു. നിൽക്കുന്ന ദേവീവിഗ്രഹം മാറ്റി ഇരിക്കുന്നതാക്കി.. പീഠം 1988ലാണ് മാറ്റിയത്. ഊരാളർ തിരൂർ,കോലഴി,പോട്ടോർ മുളങ്കുന്നത്തുകാവ് പ്രദേശങ്ങളിലെ നായർ തറവാടുകളാണ്. നാലുപേർ ഓരോരോ ദേശത്തുനിന്നും , അഞ്ചാമത്തോ ആൾ കീഴ്ജാതിയിൽനിന്നും തെരഞ്ഞെടുക്കപ്പെടുന്നു. 5 അംഗ ട്രസ്റ്റ് ആണ്. തെരഞ്ഞെടുപ്പ് ദേവസ്വം ബോഡ് നടത്തുന്നു. ചതുരഏകതല ശ്രീകോവിൽ പടിഞ്ഞാട്ട് അഭിമുഖം. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലത്തിന് നാലുവശവും വാതിലുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി. പടിഞ്ഞാറ് നടപ്പന്തൽ, കിഴക്കും പടിഞ്ഞാറും ഗോപുരം. ഗണപതിക്കും അയ്യപ്പനും ഉപദേവതാക്ഷേത്രം. ഇരിക്കുന്ന കുറുംബ 60 സെ മീ വലംകാൽ മടക്കിവെച്ചിരിക്കുന്നു. ഇടംകാൽ തൂക്കിയിട്ടിരിക്കുന്നു. ഇരിക്കുന്ന ഗണപതി 15 സെ മീ, അയ്യപ്പലിംഗം 25 സെ മീ. തന്ത്രി പാലക്കാട്ടിരി.

10. നൈതലക്കാവ് ശിവ-ഭഗവതി(ഭദ്രകാളി) കുട്ടൂർ കോലഴി പഞ്ചായത്ത്. പഴയത് 14ആം നൂറ്റാണ്ടിലേ ഉള്ള ശിവക്ഷേത്രമാണ്. ഭഗവതി 16ആം നൂറ്റാണ്ടുമുതലേ ഉള്ളു. വെളുത്തൂർ ഗ്രാമത്തിലെ അരിമ്പൂർക്കുണ്ട് നമ്പിടിഇല്ലത്തിലെ പരദേവതയായ ഭദ്രകാളിയെ കാണാൻ പോയിരുന്ന ഒരു വൃദ്ധബ്രാഹ്മണൻ, തന്റെ കുട ശിവക്ഷേത്രത്തിലെ കുളത്തിന്റെ പടവിൽ വെച്ചു. അത് ഉറച്ചുപോയി. ക്ഷേത്രസമുച്ചയത്തിന്റെ വടക്കുകിഴക്ക് ഭാഗത്ത് പടിഞ്ഞാട്ടഭിമുഖമായി ക്ഷേത്രം പണിതു. 1776 വരെ നമ്പൂതിരിമാരാണ് ഭരിച്ചിരുന്നത്. അവർഓടിപ്പോയി. 1950ൽ ദേവസ്വം ബോഡ് എടുത്തു. ശിവന് വൃത്തഏകതലശ്രീകോവിൽ, ഗണപതി, കിഴക്കഭിമുഖം, 2 തൂണുമാത്രമുള്ള നമസ്കാരമണ്ഡപം, തെക്കേ വാതിൽമാടത്തിൽ ദുർഗ്ഗ പടിഞ്ഞാട്ടഭിമുഖം, തെക്കുപടിഞ്ഞാറ് അയ്യപ്പൻ കിഴക്കഭിമുഖം. വടക്കുകിഴക്ക് തിടപ്പള്ളിയും കിണറും. തിടപ്പള്ളി

ക്ക് വടക്കോട്ടും ഒരു വാതിലുണ്ട്. ചുറ്റുമതിലുണ്ട്.




ശിവക്ഷേത്രത്തിന്റെ വടക്കുകിഴക്ക് പ്രത്യേക പ്രദക്ഷിണവഴിയോടുകൂടിയ ഭദ്രകാളിക്ഷേത്രം. ചതുരഏകതലം പടിഞ്ഞാട്ടഭിമുഖം. മേൽക്കൂര നടു തുറന്നത്. വടക്കുപടിഞ്ഞാറ് അന്തിമഹാകാളൻ കിഴക്കഭിമുഖം. ദീർഘചതുരമായ പാട്ടമ്പലം വടക്കഭിമുഖം മര്യാദക്ക് അകത്തായി സ്തിതി ചെയ്യുന്നു. കിഴക്ക് ഗോപുരം. തെക്കുകിഴക്കും വടക്കുമായി രണ്ട് തറയുണ്ട്. പുറത്തെ തറ ബ്രഹ്മരക്,സ്സിനാണ്. ക്ഷേത്രക്കുളമുണ്ട്. ശിവലിംഗം 15 സെ മീ. ഭഗവതി ശിലാലിംഗം 30 സെ മീ, വെള്ളി ഗോളക പൊതിഞ്ഞതാണ്. അയ്യപ്പലിംഗം 25 സെ മീ. ഇരിക്കുന്ന രൂപമാണ്. പഞ്ചലോഹഗോളകയുണ്ട്. ഇരിക്കുന്ന ഗണപതിയും 23 സെ മീ പഞ്ചലോഹഗോളകയോടുകൂടി. ദുർഗ്ഗ കണ്ണാടി 23 സെ മീ, പഞ്ചലോഹ ഗോളകയോടുകൂടിയത്.അന്തിമഹാകാളലിംഗം 30 സെ മീ. രക്ഷസ്സുകൾ ലിംഗം 15 സെ മീ വീതം. മേടമാസത്തിലെ തൃശൂർപൂരത്തിൽ ഭഗവതി പങ്കെടുക്കുന്നു. അയ്യന്തോൾകാത്യായനി, മൂത്തേടത്ത് മന, മണികണ്ഠ നാൽ വഴിയാണ് വടക്കുന്നാഥനിലെത്തി നിലപാടുതറയിലെത്തുന്നത്. തെക്കേ ഗോപുരം ഈ ദേവിക്ക് തുറന്നുകൊടുക്കുന്നു. തിരുവമ്പാടി കൃഷ്ണനെ ദർശിച്ച് നൈതലക്കാവിലേക്ക് മടക്കം. ശിവന് തന്ത്രി പുലിയന്നൂരും ഭഗവതിക്ക് പാലക്കാട്ടിരിയുമാണ്.







11. പുഴക്കൽ ശാസ്താവ് (അയ്യപ്പസ്വാമി)അടാട്ട് പുതിയ ക്ഷേത്രമാണ്. 19ആം നൂറ്റാണ്ടിൽ ചെറുമി പുല്ലരിയുമ്പോളാണ് രക്തം കണ്ടത്. ചതുര ഏകതലശ്രീകോവിൽ പടിഞ്ഞാട്ട് അഭിമുഖമായി പണിതു. ഗണപതി,

ഭദ്രകാളി,രക്ഷേശ്വരി, ദുർഗ്ഗ, രണ്ട് രക്ഷസ്സ്, നാഗരാജാ ഉപദേവതമാരാണ്. ശാസ്താലിംഗം 23 സെ മീ പ്രഭ 8 സെ മീ, സാത്യകന് സ്താനം മാത്രം. ആദ്യപ്രതിഷ്ഠ കീഴ്മുണ്ടയൂർമന തിരൂർ(ഇപ്പോൾമലപ്പുറം ജില്ല). തന്ത്രി അവിടെനിനിന്നാണ്.

12. ചൂരക്കോട്ടുകര ഭഗവതി പുഴക്കൽ. പുരാതനം,സ്വയംഭൂ. ചൂരൽക്കാട്ടിൽനിന്ന് അപ്പാട്ട് വീട്ടിലെ ഒരാൾ ചൂരൽ വെട്ടുമ്പോൾ രക്തം കണ്ടു. വനദുർഗ്ഗാസങ്കൽപ്പം. ഇപ്പോഴും ഈ വീട്ടുകാർ സന്ധ്യക്ക് വിലക്ക് വെക്കുന്നുണ്ട്. വെക്കാഞ്ഞാൽ പിറ്റേന്ന് ഒരംഗത്തിന്റെ തുടമേൽ ചൂരലുകൊണ്ട് അടിച്ച പാടു കാണും. നമ്പൂതിരിമാരുടെയായിരുന്നു. പുറനാട്ടുകര കോത്തമ്പിള്ളിമനക്ക് അവകാശങ്ങളുണ്ട്. പൂരത്തിന്റെ രണ്ടാംനാൾ ദേവിയുടെ കോലം ആ മനയിലേക്കാണ് എഴുന്നള്ളിക്കുന്നത്. 1950ൽ കൊച്ചിരാജാവ് ദേവസ്വം ബോഡിനു കൊടുത്തു. ചതുരഏകതലം പടിഞ്ഞാട്ട് അഭിമുഖം. സോപാനമോ മേൽക്കൂരയോ ഇല്ല. വലിയമ്പലമുണ്ട്. ബാക്കി ഭാഗം ചുറ്റുമതിലേ ഉള്ളു. തെക്ക് തിടപ്പള്ളി. നടപ്പുരയുണ്ട്. കരിങ്കല്ലുദീപസ്തംഭം വളരെ പഴയതാണ്. കുളമുണ്ട്. ദുർഗ്ഗ 15 സെ മീ. ഉത്സവത്തിന്റെ അവസാനദിവസത്തെ ഇറക്കിഎഴുന്നള്ളിപ്പ് പാറശ്ശേരി മനക്കലാണ്. ത-ശ്ശൂർപൂരത്തിലെ അഞ്ചാമത്തെ അംഗമാണ് ഈ ഭഗവതി. മുതുവറ,പുഴക്കൽ,പൂങ്കുന്നം, കോട്ടപ്പുറം വഴി നടുവിലാലിൽ ആനപ്പുറത്ത് എഴുന്നള്ളുന്നു. അവിടെ വെച്ച് 13 ആനകൾ ചേർന്ന് 14 ആനകൾ പാണ്ടിമേളത്തോടെ മൂലസ്ഥാനത്ത് (വടക്കുന്നാഥൻ)വന്ന് പടിഞ്ഞാറെ ഗോപുരത്തിലൂടെ പ്രദക്ഷിണമായി പ്രവേശിച്ച്, തെക്കേ ഗോപുരത്തിലൂടെ പാറമേക്കാവിലേക്ക് എത്തുന്നു. രാത്രി മടക്കയാത്ര നടുവിലാലിലേക്ക്, നിലപാടുതറ പ്രദക്ഷിണം കഴിഞ്ഞ് ചൂരക്കോട്ടുകാവിലേക്ക്. തിരുവമ്പാടി, പാറമേക്കാവ് കഴിഞ്ഞാൽ പൂരത്തിന് ഈ ഭഗവതിക്കാണ് കൂടുതൽ ആനയുള്ളത്. തന്ത്രി പുലിയന്നൂർ(എളവള്ളി) .ശാന്തി പാറശ്ശേരി മന.

13. മുതുവറ ശിവ-വിഷ്ണുക്ഷേത്രം പുഴക്കൽ. ശിവൻ സ്വയംഭൂവാണ്. ഇന്ത്യയുടെ തെക്കുപടിഞ്ഞാറൻതീരത്തെ 108 ശിവക്ഷേത്രങ്ങളിൽ ഒന്നാണ്. വളരെ പുരാതനമാണ്. വിഷ്ണു 11ആം നൂറ്റാണ്ടിലേതാണ്. കീഴ്മുണ്ടൂർമന ഊരാളരായിരുന്നു. കൊച്ചിരാജാവിൽനിന്ന് ദേവസ്വം ബോഡ് ഏറ്റെടുത്തു. ചതുരഏകതലശ്രീകോവിലിൽ പടിഞ്ഞാറഭിമുഖമാണ് ശിവൻ.നമസ്കാരമണ്ഡപത്തിന് 16 തൂണുണ്ട്. വിഷ്ണു നരസിംഹമൂർത്തിയാണ്. ചതുരദ്വിതലം നമസ്കാരമണ്ഡപത്തിന് 4 തൂൺ. ചുറ്റമ്പലത്തിന് 3 വാതിൽ രണ്ടെണ്ണം പടിഞ്ഞാറ് ദേവതമാരെ അഭിമുഖീകരിച്ച്. ഒന്ന് കിഴക്ക്. കിഴക്കേ നാലമ്പലത്തിൽ വടക്കുകിഴക്ക് കലവറ. രണ്ട് നടപ്പന്തലും രണ്ട് ബലിക്കല്ലുമുണ്ട്. ആനപ്പള്ള മര്യാദക്ക് ഗോപുരം പടിർ്ഞാറാണ്. ഒരു വാതിൽ കിഴക്കോട്ടുമുണ്ട്. നരസിംഹമൂർത്തിക്ഷേത്രഗ്രീവത്തിൽ ശിൽപ്പങ്ങളുണ്ട്, നമസ്കാരമണ്ഡപത്തിലുമുണ്ട്. മ്യൂറൽസ് വെള്ളയടിച്ച് നശിപ്പിച്ചിരിക്കുന്നു.ശിവൻ 45 സെ മീ നിൽക്കുന്ന വിഷ്ണു 120 സെ മീ ,ഇരിക്കുന്ന ഗണപതി 15 സെ മീ .

തന്ത്രി കീഴ്മുണ്ടൂർ പുറനാട്ടുകര.




14. മഹാവിഷ്ണു പുറനാട്ടുകര. മുള്ളൂർക്കായലിൽനിന്ന് 750 മീ ദൂരെ. പഴയതാണ്.യോഗാതിരിമാരുടെ കാലത്ത് 5 മനക്കാരെ ഇവിടെ പ്രവേശിക്കുന്നതിൽനിന്ന് വിലക്കി. പുതുക്കാട്, പാറശ്ശേരി, പടിഞ്ഞാറ്റിനിയേടം, കോത്തപ്പില്ലി, കിഴക്കിനിയേടം. അവർ ഉഗ്രരൂപിയായ ജനാർദ്ദനനെ പ്രതിഷ്ഠിച്ചു. മുമ്പിൽ ജലദൃഷ്ടിയായി കുളമുണ്ട്. പണ്ട് യാഗത്തിനായി നിർമ്മിച്ച യാഗകുണ്ഡമാണ് കുളത്തിനടിയിലുള്ളത്. കുളത്തിന് 200 മീ നീളം, 80 മീ വീതിയുണ്ട്. സർദാർഖാൻ കൂത്തമ്പലവും ഊട്ടുപുരയും ഗോപുരവും നശിപ്പിച്ചു. ധനം കൊള്ളയടിച്ചു. 19ആം നൂറ്റാണ്ടിൽ ശക്തൻതമ്പുരാൻ ഏറ്റെടുത്തു. പിന്നീട് കൊച്ചിൻ ദേവസ്വം ബോഡിന്റേതായി. 40000 പറ നെല്ല് വരവുണ്ടായിരുന്ന ക്ഷേത്രമാണ്. ദ്വിതല ചതുരശ്രീകോവിൽ കിഴക്കഭിമുഖം. സർവ്വതോഭദ്രശ്രീകോവിലാണെങ്കിലും കിഴക്കേ വാതിൽ മാത്രം തുറക്കുന്നു. തെക്കുകിഴക്ക് ഗണപതി കിഴക്കഭിമുഖം. ഈ ഉപദേവതാക്ഷേത്രത്തിൽ ശിവസങ്കൽപ്പത്തിൽ ഒരു ശിലയുണ്ട്. നമസ്കാരമണ്ഡപമുണ്ട്. കിണർ വടക്കുകിഴക്ക്.ചുറ്റമ്പലത്തിന് കിഴക്കും പടിർ്ഞാറും വടക്കും, തെക്ക് വലിയമ്പലത്തിലും വാതിലുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി. വടക്കുകിഴക്ക് മുളയറ. തെക്കുകിഴക്ക് കൂത്തമ്പലത്തിന്റെ തറ കാണാം. ആനപ്പള്ള മര്യാദക്ക് ഇപ്പോൾ കിഴക്കുമാത്രമേ ഗോപുരമുള്ളു മുമ്പ് തെക്കും വടക്കും കൂടി ഉണ്ടായിരുന്നു. എല്ലാവശത്തുനിന്നും പടവുള്ള ചിറയുണ്ട്. അത് നാശോന്മുഖമായി കിടക്കുകയാണ്. ഗ്രീവത്തിൽ ബ്രഹ്മാവ് വിഷ്ണു, നരസിംഹം മുതലായവരെ കൊത്തിയിട്ടുണ്ട്. 107 സെ മീ ചതുർഭുജവിഷ്ണു ജനാർദ്ദനനാണ്.

വലത്ത് മുകളിൽ ചക്രം, ഇടത്ത് മുകളിൽ ശംഖം, വലത്ത് താഴെ ഗദ, ഇടത്ത് താഴെ പത്മം. ഇരിക്കുന്ന ഗണപതി 15 സെ മീ, ശിവൻ വളരെ ചെറുതാണ്. തന്ത്രി പുലിയന്നൂർ. ശാന്തിക്ക് കർണ്ണാടകബ്രാഹ്മണരാണ്.

16. കീഴ്പാട്ടിരി ധർമ്മശാസ്താ പുറനാട്ടുകര. 17ആം നൂറ്റാണ്ടുമുതലുണ്ട്. സ്വയംഭൂ. വലത്ത് പ്രഭ, ഇടത്ത് സാത്യകന്മാർ ഒരേ പീഠം. കീഴ്പാട്ടു കരമന ഇരവിമംഗലം ഇല്ലക്കാരുടെയായിരുന്നു. ഇപ്പോൾ കോത്തമ്പള്ളി മന.തേവാരമൂർത്തികൾ പാർവ്വതിയെ മടിയിൽ വെച്ച ശിവൻ, അഷ്ടഭു ജഗണപതി, ദുർഗ്ഗ(4 സെ മീ) ഒരു കയ്യിൽ വെണ്ണ പിടിച്ച ഉണ്ണിക്കൃഷ്ണ ൻ (ഇവ പഴയ മനക്കാരുടെ തേവാരമൂർത്തികളാണ്). ദീർഘചതുര ഏകതലശ്രീകോവിൽ കിഴക്കഭിമുഖം. ഗണപതി തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖം. വിഷ്ണു(ഗുരുവായൂരപ്പൻ) വടക്കുപടിഞ്ഞാറ് കിഴക്കഭിമുഖം. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലത്തിന് കിഴക്ക്,പടിഞ്ഞാറ്, വടക്ക്, തെക്ക് വാതിൽ. തെക്കുകിഴക്ക് തിടപ്പള്ളി. വടക്കുകിഴക്ക് മുളയറ. ഗണപതിക്ഷേത്രത്തിന് അടുത്തുള്ള മുറിയിലാണ് തേവാരമൂർത്തികൾ. ചുറ്റമ്പലത്തിനു പുറത്ത് ബ്രഹ്മരക്ഷസ്സ് ദുർഗ്ഗ, ദേവി. (തെക്ക് കിഴക്കഭിമുഖം) വടക്കുകിഴക്ക് ഭദ്രകാളി പടിഞ്ഞാട്ട് അഭിമുഖം. കുളമുണ്ട്. ശാസ്താവിന് 15 സെ മീ. പ്രഭ,സാത്യക 13 സെ മീ വീതം. ഗണപതി 8 സെ മീ. വിഷ്ണു 15 സെ മീ, ദുർഗ്ഗ 23 സെ മീ(ഇരിക്കുന്നരൂപം) ഭദ്രകാളി കണ്ണാടി 15 സെ മീ.
(6 തേവാരമൂർത്തികൾ ).ശിവപാർവ്വതി 6,ഗണപതി 12, ദുർഗ്ഗ 15, കൃഷ്ണൻ 5, എല്ലാം പഞ്ചലോഹഗോളക പൊതിഞ്ഞത്.ബ്രഹ്മരക്ഷസ്സ് തറമേൽ. തന്ത്രി ഇളവള്ളി. ശാന്തി കൊട്ടാരംപള്ളിമന.

17.ഉതലക്കാവ് ശാസ്താ അടാട്ട്. ചൂണ്ടലിനടുത്തുള്ള തായങ്കാവ് ശാസ്താവും മുളങ്കുന്നത്തുകാവ് ശാസ്താവുമായി ബന്ധമുള്ള ഈ ക്ഷേത്രം 13ആം നൂറ്റാണ്ടുമുതലുണ്ട്. തല തായങ്കാവ്, ശരീരം(ഉടൽ) ഉടലങ്കാവ് (ഉതലങ്കാവ്), പാദം മുളങ്കുന്നത്തുകാവ് ആയി, കിഴക്കുപടിഞ്ഞാറ് ശയനമായിട്ടാണ് ശാസ്താവിന്റെ വാസ്തുശയനം. ഇവിടേയും കല്ലിൽ ചോരകണ്ട ഐതിഹ്യമുണ്ട്.ക്ഷേത്രസമുച്ചയത്തിനകത്ത് തത്്തംപള്ളിക്ഷേത്രം ദേവസ്വംബോഡിന്റെ വകയായി ഉണ്ട്. ഊരാളർ പുളിശ്ശേരി നായർതറവാടായിരുന്നു. അവർ അന്യംനിന്നപ്പോൾ കുന്നത്തുള്ളി അച്ചന്റെയായി. ചതുരഏകതലം കിഴക്കഭിമുഖം. സോപാനമില്ല. വടക്കുകിഴക്ക് കിണർ. കുളമുണ്ട്. 13 സെ മീ സ്വയംഭൂശില. പ്രതിഷ്ഠിച്ച തന്ത്രി ആരെന്നറിയില്ല. ഇപ്പോൾ ചാലിശ്ശേരിയിലെ പാലക്കാട്ടിരിമനയാണ്. .ശാന്തി പുതുക്കാട്ട് മന.

18. അമ്പലംകാവ് ഭഗവതി. 16-17 നൂറ്റാണ്ടുകളിലുണ്ടായ ക്ഷേത്രമാണ്. സ്വയംഭൂവനദുർഗ്ഗയാണ്. ആദ്യം കുറൂർമനക്കാരുടെയായിരുന്നു. ധാത്രി എന്ന കുറൂരമ്മയെ അനുഗ്രഹിക്കാനാണ് സ്വയംഭൂവായി ഭഗവതി ഇവിടെ പ്രത്യക്ഷപ്പെട്ടത്. ധാത്രി പറവൂരിനടുത്താണ് ജനിച്ചത്. അമ്മവഴി വില്വമംഗലം സ്വാമിയാരുടെ കസിൻസഹോദരിയാണ്.

കുറൂരിലേക്ക് വിവാഹം കഴിച്ചുകൊണ്ടുവന്നതാണ്. അടാട്ട് ശിവ ക്ഷേത്രത്തിലും പുറനാട്ടുകര വിഷ്ണുക്ഷേത്രത്തിലും കുറൂരമ്മ ആരാധിച്ചിരുന്നു. മക്കളില്ലാതെ വിധവയായ അവർ ഒരിക്കൽ ഗുരുവായൂരിലെ ദർശനവേളയിൽ പൂന്താനത്തെ കണ്ടുമുട്ടി. ശ്രീകൃഷ്ണനെ മകനായി ദത്തെടുക്കാനാണ് പൂന്താനം ഉപദേശിച്ചത്. അങ്ങനെ മനസാ കൃഷ്ണനെ മകനായി കുറൂരമ്മ ദത്തെടുത്തു. ആ കഥ പ്രസിദ്ധമാണല്ലോ. രാവിലെ സരസ്വതിയും ഉച്ചക്ക് മഹാലക്ഷ്മിയും വൈകുന്നേരം ഭദ്രകാളിയുമായാണ് അമ്പലംകാവ് ഭഗവതിയുടെ സങ്കൽപ്പം. 1980 മുതൽ പ്രാദേശികകമ്മിറ്റിയാണ് ഭരണം. ചതുരഏ്കതലം, പടിഞ്ഞാട്ട് അഭിമുഖം. സോപാനമോ പ്രണാളമോ ഇല്ല, ഓവുമാത്രം. വനദുർഗ്ഗയാകയാൽ മേൽക്കൂരയില്ലാത്ത കാവാണ്. തെക്കുകിഴക്ക് തിടപ്പള്ളി. വടക്കുകിഴക്ക് കിണർ. അപൂർണ്ണമായ ചുറ്റമ്പലത്തിന് 3 വാതിൽ പടിഞ്ഞാറും കിഴക്കും വടക്കും. വലിയമ്പലവും കിഴക്കേ നാലമ്പലവുമുണ്ട്. സ്വയംഭൂവനദുർഗ്ഗ ശിലാലിംഗം 23 സെ മീ. മേടഭരണി പ്രധാനമാണ്. ഇപ്പോൾ തന്ത്രി ചേർപ്പിലെ വടക്കേടത്ത് മനയാണ്.

19. അടാട്ട് ശിവക്ഷേത്രം. പ്രസിദ്ധമായ ചാത്തൻകോൾ കായലിനടുത്താണ്. വളരെ പുരാതനമായ പരശുരാമപ്രതിഷ്ഠയാണ്. കുറൂർമന അടുത്താണ്. വില്വമംഗലവും കുറൂരമ്മയും ഇവിടെ ദർശനം നടത്തിയിരുന്നു. ഒരിക്കൽ ചെമ്മങ്ങാട്ട് മനയിൽ സ്വാമിയാർ ഭിക്ഷക്ക് ചെന്നു. കുറൂരമ്മ തന്റെ ഇല്ലത്തേക്ക് ക്ഷണിച്ചു. കുറൂർമനക്കാർ ശിവക്ഷേത്രത്തിനടുത്ത് വിഷ്ണുക്ഷേത്രവും പണിതു.ഊരാളർ ചെമ്മങ്ങാട്ടും കുറൂരും. 3 ക്ഷേത്രമുള്ള സമുച്ചയമാണ്. ഏറ്റവും പഴയത് ശിവനാണ്. ചതുരഏ്കതലം കിഴക്കഭിമുഖം. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലം ജീർണ്ണിച്ചുകിടക്കുകയാണ്. വാതിൽമാടവും 2 തിടപ്പള്ളിയും മാത്രം അവശേഷിക്കുന്നു. തെക്കുകിഴക്കും വടക്കുകിഴക്കുമാണ് തിടപ്പള്ളികൾ. തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖമായി ഗണപതിക്ഷേത്രമുണ്ട്. പടിഞ്ഞാറ് കുളം. മുള്ളൂർ ചാത്തൻകോൾ കായലിനു സമീപമാകയാൽ മഴക്കാലത്ത് കായൽജലം ക്ഷേത്രത്തിനകത്ത് വരും. ശിവക്ഷേത്രത്തിന്റെ തെക്കുകിഴക്കാണ് വിഷ്ണുക്ഷേത്രം.ഒരു ചെറിയ പ്ലാറ്റ്ഫോമിനു മുകളിലാണ്ചതുരഏ്കതലം കിഴക്കഭിമുഖം. തെക്ക് ക്ഷേത്രത്തോടു ചേർന്നുള്ള ഉപദേവതാക്ഷേത്രത്തിൽ 2 ഗണപതിവിഗ്രഹമുണ്ട്. ഒന്ന് ശില, മറ്റേത് മാർബിൾ.തെക്കുകിഴക്ക് തിടപ്പള്ളി, വാതിൽമാടമുണ്ട്. വടക്കുകിഴക്ക് കിണർ. കിവക്കും തെക്കും വടക്കും മതിലുണ്ട്. ശിവൻ 30 സെ മീ കൃഷ്ണശിലാലിംഗം. വിഷ്ണു 105 സെ മീ കൃഷ്ണശിലാവിഗ്രഹം, ചതുർഭുജം. ശിവക്ഷേത്രത്തിലെ ഗണപതി ഇരിക്കുന്ന 15 സെ മീ വിഗ്രഹം. വിഷ്ണുക്ഷേത്രത്തിലെ ഇരിക്കുന്ന ഗണപതി 23 സെ മീ, മാർബിൾ ഗണപതി 30 സെമീ. ശാസ്താ,പ്രഭ,സാത്യക 30,23, 23 സെമീ. രണ്ട് തന്ത്രിയുണ്ട്.ശിവന് എളവള്ളിമന, വിഷ്ണുവിന് മേൽക്കുണ്ടയൂർമന.

20. തിരുവാണത്ത് കൃഷ്ണൻ, അയ്യന്തോൾ. തൃശൂർനഗരത്തിൽനിന്ന് രണ്ടരകിമീ പടിഞ്ഞാറ്, അയ്യന്തോൾ സിവിൽസ്റ്റേഷനു സമീപം. 13ആം നൂറ്റാണ്ടുമുതലുള്ള ചരിത്രമുണ്ട്. അതിനുമുമ്പത്തെ ചരിത്രം അറിവില്ല. കിഴക്കിനിയേടത്ത് മനക്കാരുടെയായിരുന്നു. കൊച്ചിരാജാവിന്റെ അധീനതയിലായിരുന്ന ഈക്ഷേത്രത്തിന്റെ ഊരാളരായ കിഴക്കിനിയേടം സാമൂതിരിപക്ഷം ചേർന്നു. 13ആം നൂറ്റാണ്ടിൽ ശക്തിയാർജ്ജിച്ച സാമൂതിരിക്ക് 1762ൽ ശക്തി ക്ഷയിച്ചു. അപ്പോൾ കൊച്ചിരാജാവ് തന്റെ ക്ഷേത്രവും കിഴക്കിനിയേടത്തിന്റെ സ്വത്തുക്കളും തിരിച്ചുപിടിച്ചു. സർദാർഖാന്റെ മൈസൂർ ആക്രമണത്തിൽ ക്ഷേത്രം മുഴുവനുംനശിച്ചിരുന്നു. ഇരുപതാം നൂറ്റാണ്ടിലാണ് ക്ഷേത്രക്കുളത്തിൽനിന്ന് അപ്പൻതമ്പുരാൻ വഴയ വിഗ്രഹം കണ്ടെടുത്തത്. അദ്ദേഹം 30000 രൂപ കൊടുത്ത് ക്ഷേത്രം പുനരുദ്ധരിപ്പിച്ചു. 1875-1941 വരെ അദ്ദേഹം രക്ഷാധികാരിയായിരുന്നു . മംഗളോദയംപ്രസ്സ്, രസികരഞ്ജിനി മാസിക എന്നിവ അദ്ദേഹത്തിന്റെ പത്രാധിപത്യത്തിൻകീഴിലായിരുന്നു. 1812ൽ കൊച്ചിസർക്കാർ ഏറ്റെടുത്തു,1950ൽ കൊച്ചിദേവസ്വത്തിന്റെ കീഴിലായി. ബോഡ് നിയമിച്ച മോടിക്കാരനും ക്ഷേത്രക്ഷേമസമിതിയും ഭരിക്കുന്നു. വൃത്തഏകതലം പടിഞ്ഞാട്ട് അഭിമുഖം. ശ്രീകോവിലിനോടു ചേർന്ന് തെക്ക് ഗണപതി ഉപദേവതാക്ഷേത്രത്തിൽ തെക്കഭിമുഖമായിരിക്കുന്നു. നമസ്കാരമണ്ഡപമുണ്ട്. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലത്തിന് പടിഞ്ഞാറും കിഴക്കും വടക്കും വാതിൽ.വടക്കുകിഴക്ക് ശിവൻ ഉപദേവത. പടിഞ്ഞാട്ട് അഭിമുഖം. തെക്കുകിഴക്ക് തിടപ്പള്ളി. ഭഗവതി വടക്കുപടിഞ്ഞാറ്. കിഴക്കഭിമുഖം. ശാസ്താ തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖം. പടിഞ്ഞാറ് ഗോപുരം. ക്ഷേത്രക്കുളമുണ്ട്. പ്രധാനദേവനായ കൃഷ്ണൻ ശിലാവിഗ്രഹം ചതുർഭുജവിഷ്ണു. ഇരിക്കുന്ന ഗണപതി പഞ്ചലോഹം. 23 സെ മീ. ശിവലിംഗം 30 സെ മീ. അയ്യപ്പനും ഇരിക്കുന്ന 45 സെ മീ . ബ്രഹ്മരക്ഷസ്സ് ലിംഗം 45 സെ മീ. ഭഗവതിക്ക് സങ്കൽപ്പപീഠം മാത്രം. പ്രതിഷ്ഠിച്ച തന്ത്രി ആരെന്നറിയില്ല. ഇപ്പോൾ എളവള്ളിയിലെ പുലിയന്നൂരാണ്.

21 അയ്യന്തോൾ കാത്യായനി. തോൽ എന്നാൽ വിദ്വത്സഭയാണ്. അയ്യന്തോൾ പണ്ട് പരശുരാമൻ സ്ഥാപിച്ച വിദ്വത്സഭകളിലൊന്നാ യിരുന്നു. പാരമ്പര്യമായി കൊച്ചി മൂഷകവംശക്കാരുടെ വിദ്വത്സഭകളിലൊന്നായിരുന്നു. നാലര കി മീ തൃശൂർ നഗരത്തിൽനിന്ന് വടക്കുപടിഞ്ഞാറാണ് കാത്യായനീക്ഷേത്രം. വളരെ പുരാതനമായ പരശുരാമപ്രതിഷ്ഠയാണ്. 108 ദുർഗ്ഗാക്ഷേത്രങ്ങളിലൊന്നാണ്. പടിഞ്ഞാട്ട് തിരിഞ്ഞിരുന്ന് പരശുരാമൻ ധ്യാനിച്ച സ്തലമാണ് ഭഗവതിപ്പറമ്പ്. അവിടെ തനിക്കു കിട്ടിയ ദേവീരൂപസങ്കൽപ്പത്തിൽ പ്രതിഷ്ഠ നടത്തി. കൊച്ചിസാമൂതിരിമത്സരകാലത്തും, ടിപ്പുവിന്റെ ആക്രമണകാലത്തും ക്ഷേത്രം പൂർണ്ണമായി നശിപ്പിക്കപ്പെട്ടു. ശാന്തിക്കാരൻ വിഗ്രഹം കിണറ്റിലിട്ട് രക്ഷിച്ചു. പിന്നീട് നാട്ടിൽ പല ദുർനിമിത്തങ്ങളും കണ്ടു. ദേവപ്രശ്നം വെച്ചപ്പോൾ ക്ഷേത്രം പുനരുദ്ധരിക്കണമെന്നും പഴയ വിഗ്രഹം അവിടെത്തന്നെ

കിട്ടുമെന്നും കണ്ടു. അങ്ങനെ തിരഞ്ഞ് വിഗ്രഹം കണ്ടെടുത്തു. 1802ൽ ക്ഷേത്രം പുതുക്കിപ്പണിതു പുനപ്രതിഷ്ഠ നടത്തി. ശക്തൻതമ്പുരാന്റെ കൊച്ചിസർക്കാർ ഏറ്റെടുത്തു. തൃശൂർപൂരത്തിൽ ഈ ക്ഷേത്രം പങ്കെടുക്കുന്നുണ്ട്. 5 ഊരാളരാണ്. കിഴക്കിനിയേടം, പടിഞ്ഞാറ്റേടം, ചേരമ്പറ്റ കണക്കം,കിഴക്കുമുണ്ടം, കുണ്ടത്തിലില്ലം. ഇപ്പോൾ ഇതിലെ ആദ്യത്തെ രണ്ടെണ്ണമേ ഉള്ളു. ചതുരഏകതലം കിഴക്കഭിമുഖം, ഗണപതി കിഴക്കഭിമുഖം, തെക്കേചുമരിനോട് ചേർന്നിരിക്കുന്നു.വടക്കുകിഴക്ക് കിണർ. ചുറ്റമ്പലം കിഴക്കും പടിഞ്ഞാറും ഗോപുരവും വാതിലും. തെക്കുകിഴക്ക് തിടപ്പള്ളി, മുളയറ വടക്കുകിഴക്ക്.വടക്കുപടിഞ്ഞാറ് ഊട്ടുപുരയും കിണറുമുണ്ട്. ആനപ്പള്ളമര്യാദയാണ്. നിൽക്കുന്ന ശിലാവിഗ്രഹത്തിന് കാത്യായനീസങ്കൽപ്പമാണ്. 90 സെ മീ ചതുർഭുജം, മുകളിലെ കൈകളിൽ ശംഖചക്രവും താഴെ വലത്തുകയ്യിൽ താമരയും ഇടത്ത് കടിബന്ധവും .പഞ്ചലോഹഗോളക പൊതിഞ്ഞിട്ടുണ്ട്. ഇരിക്കുന്ന ശിലാഗണപതി 37 സെ മീ. ആദ്യതന്ത്രി പരശുരാമനാണ്. ഇപ്പോൾ അന്തിക്കാട്ടെ പഴങ്ങാമ്പറമ്പ്. ശാന്തിക്കാരൻ പാരമ്പര്യമായി കിഴക്കിനിയേടത്ത് മന.



പഴയ ലിഖിതമുണ്ട്. ഏറ്റവും പ്രധാനമായി കണ്ടത് നാലു മൂലകളിലുമുള്ള മെഗാലിത്തുകളാണ്. പഴയ ക്ഷേത്രത്തിന്റെ തിരുശേഷിപ്പുകളായി ഇവ ഇപ്പോഴും കാണുന്നു. മനുഷ്യ,മൃഗ,നാഗരൂപങ്ങളെ കൊത്തിയ മെഗാലിത്തുക്കളും അവയുടെ സ്ഥാനവും നോക്കിയാൽ നമ്മുടെ ക്ഷേത്രവാസ്തു പുരാതനമായ ആദിമമനുഷ്യരുടെ വാസ്തുസങ്കൽപ്പത്തിൽനിന്ന് ഉരുത്തിരിഞ്ഞതാണെന്ന് മനസ്സിലാവും. ഈശാനകോണിലെ മെഗാലിത്തിൽ മനുഷ്യരൂപം കൊത്തിയിട്ടുണ്ടെന്നു മാത്രമല്ല, അതിന്റെ വശം മനുഷ്യമുഖം പോലെ ശിരസ്സും മൂക്കും ചുണ്ടും കഴുത്തുമെല്ലാം രൂപകൽപ്പന ചെയ്ത് കൊത്തിയെടുത്തതുമാണ്. ആദ്യവിശ്വകർമ്മാശിൽപ്പിയായ ആദിവാസിയുടെ കരവിരുത്. അതിന്റെ മറുവശത്ത് നിന്ന് നോക്കിയാൽ തൊപ്പിവെച്ച ഒരു വയസ്സന്റെ താടിയും ചുണ്ടും മാത്രമാണ്. വായുകോണിലെ ശിലയിൽ മൃഗരൂപങ്ങളാണ്.


animal carving
2 animals
snout/head
body
legs
NW Ayyanthole
Dr Suvarna Nalapat Trust



അഗ്നികോണിലെ കുടുമയുള്ള മുഖം. അതിൽ ദമ്പതിചിത്രമുണ്ട്.




നിര്യതിയിലെ കല്ലിൽ ഒരുവശം നോക്കിയാൽ നാഗലിംഗവും നാഗഫണത്തിനകത്ത് ഒരു മുഖവുമുണ്ട്. മറുവശത്ത് ആനയാണ്. ആനയുടെ സമീപം ഇരിക്കുന്ന മനുഷ്യരൂപവും കാണാം. പഴയമെഗാലിത്തുകളും പുതിയ മ്യൂറലുകളുമായി ഒരു ക്ഷേത്രം.




22. വരാപ്പള്ളിശിവൻ, വിയ്യൂർ. തൃശൂരിന് 5 കി മീ വടക്ക്. ൊ5ആം നൂറ്റാണ്ടിൽ കണ്ടെത്തിയ സ്വയംഭൂ. അതിനു മുകളിലായി വിഗ്രഹം

പ്രതിഷ്ഠിച്ചിട്ടുണ്ട്. ആദ്യം പട്ടാമ്പിയിലെ വരാപ്പള്ളിമനയുടേതായിരുന്നു. 1850ൽ മന ഇല്ലാതായി. അതിനുമുമ്പ് ചാലിശ്ശേരി കോതച്ചിറ പെങ്ങാട്ടൂർ മനക്ക് കൈമാറി. 1976ൽ ശ്രീവരാപ്പള്ളി മഹാദേവക്ഷേത്രഭരണസംഘം രൂപീകരിച്ചു. 21 അംഗമുണ്ട്. ഊരാളനും ഈ സംഘവും കൂടി സിവിൽ കേസ് നടക്കുന്നു, ചതുരഎ്യകതലം പടിഞ്ഞാട്ട് അഭിമുഖം. വടക്കുപടിഞ്ഞാറ് കിണർ. പണ്ട് ചുറ്റമ്പലമുണ്ടായിരുന്നു. ഇപ്പോൾ വാതിൽമാടവും നാലമ്പലത്തിന്റെ തറകളും മാത്രമേഉള്ളു. വടക്കേ വാതിൽമാടത്തിന്റെ വടക്കേ അറ്റത്ത് തിടപ്പള്ളി. ഗണപതിയും അയ്യപ്പനും തെക്കുകിഴക്ക്. ചുറ്റമ്പലത്തിനു പുറത്ത് കാണുന്ന ചെറിയ ബലിപീഠമാണ് നന്ദിയെ പ്രതിനിധീകരിക്കുന്നത്. പടിഞ്ഞാറ് വലിയ ബലിക്കല്ലും ദീപസ്തംഭവും ,നാഗം വടക്കുകിഴക്ക്. തെക്കുകിഴക്ക് ബ്രഹ്മരക്ഷസ്സിന് തറ. മര്യാദക്ക് പുറത്ത് കുളം. സ്വയംഭൂലിംഗത്തിനു മുകളിൽ പ്രതിഷ്ഠിച്ച ശിലാലിംഗത്തിന് 45 സെ മീ. ഗണപതി 30 സെ മീ, അയ്യപ്പൻ 39 സെ മീ, രണ്ടും ഇരിക്കുന്ന രൂപമാണ്നാഗരാജാവ് 23 സെ മീ, ബ്രഹ്മരക്ഷസ്സിന് ലിംഗം 23 സെ മീ. തന്ത്രി ഇപ്പോൾ പുലിയന്നൂരാണ്

23 വിയ്യൂർ ശിവക്ഷേത്രം. വളരെ പുരാതനം. വിയ്യൂർ പാലം കടന്ന് 20 മീ വടക്കുപടിഞ്ഞാറ് കൊട്ടേക്കാട്ട് റോഡിലാണ്. തൃശൂരിൽനിന്ന് 5 കി മീ. അർജ്ജുനനാണ് പ്രതിഷ്ഠിച്ചത്. അജ്ഞാതവാസക്കാലത്ത് ധ്യാനസ്ഥാനം തെരഞ്ഞെടുക്കാനായി തന്റെ വില്ല് ഉപയോഗിച്ചതുകൊണ്ട് വില്ലൂരെന്നു വിളിക്കപ്പെട്ടു. അത് വിയ്യൂരായി. അതിനു മുമ്പ് വിജയപുരമെന്നായിരുന്നു പേർ. 1925ലെ വരെ റെവന്യൂ റെക്കോഡുകളിൽ വിജയപുരമെന്നാണ്. അശോകേശ്വരം ക്ഷേത്രത്തിന്റെ കീഴേടമാണ്. 1988ൽ ശ്രീവിജയം ശിവക്ഷേത്രസമിതി രൂപീകരിച്ചു. 15 അംഗസമിതിയാണ്. ഈ സമിതിയും കൊച്ചിദേവസ്വം ബോഡുമാണ് ഭരിക്കുന്നത്. 12000 പറ പാട്ടം കിട്ടുന്ന വയലും 2.5 ഏക്കർ തോട്ടവും ഉള്ള ക്ഷേത്രമായിരുന്നു.ഇപ്പോൾ ഒരേക്കർസ്ഥലം മാത്രമാണുള്ളത്. അതിലാണ് ക്ഷേത്രസമുച്ചയം നിൽക്കുന്നത്. ചതുരഎ്യകതലം പടിഞ്ഞാട്ട് അഭിമുഖം. വടക്കുകിഴക്ക് കിണർ. 3 പ്രവേശനദ്വാരം ചുറ്റമ്പലത്തിൽനിന്ന് പടിഞ്ഞാട്ടും കിഴക്കോട്ടും വടക്കോട്ടുമുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി. തെക്കുപടിഞ്ഞാറെ നാലമ്പലത്തിൽ ഗണപതി കിഴക്കഭിമുഖം. കിഴക്കും പടിഞ്ഞാറും ഗോപുരമുണ്ട്. മര്യാദക്ക് പുറത്ത് കുളം. ശിലാലിംഗം 45 സെ മീ. ഇരിക്കുന്ന ഗണപതി 45 സെ മീ. തന്ത്രി പുലിയന്നൂർ.

24. മണലാർകാവ് ഭദ്രകാളി. വിയ്യൂർ.




തൃശൂരിന് ആറുകിലോമീറ്റർ വടക്ക് വനദുർഗ്ഗയാണ്. 11ആം നൂറ്റാണ്ടിലേ ഉണ്ട്. അന്ന് മേൽക്കൂരയില്ലാത്ത കാവാണ്. കൊച്ചി ഏഴാം രാജകുമാരൻ രാമവർമ്മ കൊച്ചുണ്ണിത്തമ്പുരാൻ പെരിങ്ങാവിൽ താമസമാക്കിയ ശേഷമാണ് ക്ഷേത്രം പ്രസിദ്ധമായത്. പണ്ട് മൂത്തേടത്ത് മനയായിരുന്നു ഊരാളർ.1920ൽ ഭരണസമിതി ഉണ്ടാക്കി, 1929 മുതൽ ഈ 25 അംഗസമിതി ഭരണം തുടങ്ങി.ചതുരഏകതലശ്രീകോവിൽ ,വടക്കുകിഴക്ക് കിണർ,4 വശം പ്രവേശനദ്വാരമുള്ള ചുറ്റമ്പലം തെക്കുകിഴക്ക് തിടപ്പള്ളി, തെക്കുപടിഞ്ഞാറ് പാലച്ചോട്ടിൽ നാഗയക്ഷി, വടക്കുപടിഞ്ഞാറ് അയ്യപ്പൻ, തെക്കുകിഴക്ക് കുളം, വടക്കുകിഴക്ക് കല്യാണമണ്ഡപം. പടിഞ്ഞാറ് ഗോപുരം. 2 ഉപദേവതാക്ഷേത്രങ്ങളും ഈ ഭാഗത്താണ്. ചെമ്പകക്കീഴിലെ കറുപ്പസ്വാമിയും ശ്രീഹിഡുംബനുമാണ് മുന്നിലുള്ളത്. പടിഞ്ഞാറ് 5 ആലും ഒരു ചെമ്പകവുമുണ്ട്. കണ്ണാടിപ്രതിഷ്ഠ 30 സെ മീ ഭദ്രകാളീസങ്കൽപ്പമാണ്. നിൽക്കുന്ന 45 സെ മീ സുബ്രഹ്മണ്യനും ഇരിക്കുന്ന 30 സെ മീ അയ്യപ്പനും. മറ്റ് ഉപദേവന്മാർ ബ്രഹ്മരക്ഷസ്സ്, ഹിഡുംബൻ, കറുപ്പസ്വാമിക്ക് സങ്കൽപ്പപ്രതിഷ്ഠ. 23 സെ മീ നാഗയക്ഷി. തന്ത്രി എളവള്ളി പുലിയന്നൂർ.

25. കുറ്റുമുക്ക് ശിവൻ. 5 കി മീ തൃശൂർ നഗരത്തിൽനിന്ന് വടക്കുകിഴക്ക്. പുരാതനമാണ്. ഖരനാണ് പ്രതിഷ്ഠിച്ചത്. വളരെ വലിയശിവലിംഗപ്രതിഷ്ഠയാണ്. പണ്ട് ആറുമനകളാണ് ഭരിച്ചിരുന്നത്. കരുമാത്ത്, കിഴക്കേ ഈരാണൂർ, പടിഞ്ഞാറെ ഈരാണൂർ,ചേത്താലി,കരംബിരി, തൃ

ക്കേൽ. എല്ലാം നാമാവശേഷമായി. കൊച്ചിസർക്കാരിൽനിന്ന് 1950ൽ കൊച്ചിദേവസ്വം ബോഡ് എടുത്തു. താണിക്കുടെ ദേവസ്വം ഓഫീസർ മോത്തക്കാരനിലൂടെ ഭരിക്കുന്നു. മുമ്പ് 16000 പറ നെല്ലുകിട്ടുന്ന വയലുണ്ടായിരുന്നു. വൃത്തഏകതലം പടിഞ്ഞാട്ട് അഭിമുഖം, 16 തൂണുള്ള നമസ്കാരമണ്ഡപം, (12 കരിങ്കൽത്തൂണ് പുറത്ത്, 4 മരത്തൂണ് അകത്ത്). വടക്കുകിഴക്ക് കിണർ.ചുറ്റമ്പലത്തിന് 5 കവാടം. തെക്കുകിഴക്ക് തിടപ്പള്ളി. തെക്കുപടിഞ്ഞാറ് ഗണപതി കിഴക്കഭിമുഖം. വടക്കുപടിഞ്ഞാറ് ശാസ്താവ് വടക്കുകിഴക്ക് വിഷ്ണു,പടിഞ്ഞാട്ടഭിമുഖം. കുളമുണ്ട്. നമസ്കാരമണ്ഡപത്തിൽ ശിൽപ്പങ്ങളുണ്ട്. ശിലാശിവലിംഗം 121 സെ മീ.നിൽക്കുന്ന ഗണപതി 45 സെ മീ. വിഷ്ണു 60 സെ മീ ചതുർഭുജം. ഇരിക്കുന്ന ശാസ്താ 45 സെ മീ. തന്ത്രി പുലിയന്നൂർ.

26. മരുതൂർ കാത്യായനി ചേറൂർ തൃശൂരിന് 3 കി മീ വടക്കുകിഴക്ക്.പതിനൊന്നാം നൂറ്റാണ്ടിൽ ദേവീഉപാസകനായ ഒരാൾ സന്യസിച്ച് ഇവിടെ ആൽച്ചുവട്ടിലിരുന്ന് ധ്യാനിച്ചിരുന്നു. മരുതുമരങ്ങൾക്കിടയിൽ അദ്ദേഹം ദേവിയെ കണ്ടു. ആ സ്ഥാനത്ത് കണ്ണാടിശിലയും കണ്ടു. അവിടെ അദ്ദേഹം പ്രതിഷ്ഠ നടത്തി. മരുതുമരങ്ങൾക്കിടയിലായതു കൊണ്ടാണ് മരുതൂർനാമം. മരുത്തുമുനി ദേവിയെ കണ്ട സ്ഥലമായതു കൊണ്ടാണ് ഈ നാമം എന്നും പറയുന്നു. ഗ്രാമമുഖ്യനാണ് ക്ഷേത്രം പണിതത്. തൃശൂർ ചെമ്പുക്കാവ് മന, ചേറൂർ മങ്കരമന ഇവരായിരുന്നു ഊരാളർ. ഇപ്പോൾ ദേവസ്വം ബോഡും ക്ഷേത്രക്ഷേമസമിതിയുമാണ്. ചതുരഏകതലം,കിഴക്കഭിമുഖം. വടക്കുകിവക്ക് കിണർ. കിഴക്കും പടിഞ്ഞാറും ചുറ്റമ്പലത്തിന് വാതിലുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി. മരുതുമുനിക്ക് ഉപദേവതാക്ഷേത്രം വടക്കുകിഴക്ക് പടിഞ്ഞാട്ട് അഭിമുഖമാണ്.. നാഗവും ബ്രഹ്മരക്ഷസ്സും വടക്കുപടിഞ്ഞാറ് കിഴക്കഭിമുഖം. വാൽക്കണ്ണാടിപോലുള്ള സ്വയംഭൂലിംഗം 66 സെ മീ, കാത്യായനിസങ്കൽപ്പം. മുകളിലെ കൈകളിൽ ചക്രവും ശംഖും താഴത്തെ കൈകളിൽ അഭയ വരദമുദ്രയും. നാഗം 15 സെ മീ, ബ്രഹ്മരക്ഷസ്സിനും മരുതുമുനിക്കും 15 സെ മീ വീതം. തന്ത്രി പുലിയന്നൂർ.

27. നെട്ടിശ്ശേരി ധർമ്മശാസ്താവ് വളരെ പുരാതനം. തൃശൂരിൽനിന്ന് 6 കി മീ വടക്കുകിഴക്ക്. എട്ടു ദേവന്മാരുടെ ചേരിയായ എട്ടുച്ചേരിയാണ് നെട്ടിശ്ശേരിയായത്. 8 ദേവന്മാർ ശിവൻ,ഗണപതി,ചെറുകുളങ്ങര നരസിംഹമൂർത്തി,പതിക്കുളങ്ങര വിഷ്ണു,കുളങ്കര അപ്പനെന്ന മത്സ്യമൂർത്തി, ഗോശാലകൃഷ്ണൻ,ശാസ്താവ്, എളഞ്ഞിൽ ഭഗവതി. ഇതിൽ ഏറ്റവും പഴയ പ്രതിഷ്ഠ ശിവനാണ്. ഇലഞ്ഞിവൃക്ഷത്തിനടുത്തുള്ള ശിവൻ,ഗണപതി, മത്സ്യമൂർത്തി, എളഞ്ഞിൽ ഭദ്രകാളി ഇവരുടെ ക്ഷേത്രമാണ് പഴയത്. ശിവൻ സ്വയംഭൂവാണ്. പെരുവനം ക്ഷേത്രം ഗ്രന്ഥവരിപ്രകാരം ആറാട്ടുപുഴ പൂരം (ആയാതുശിവലോകം) കലി 1345610 മുതലാണ് ക്രമപ്പെടുത്തിയത്. അതിനാൽ ആറാട്ടുപുഴ പൂരത്തിൽ പങ്കെടുക്കുന്ന ശാസ്താവിഗ്രഹം അതിനുമുമ്പേ ഉണ്ടാവണം. പൂരത്തിന് ശിവനല്ല, ഉപദേവനായ ശാസ്താവാണ് പ്രതിനിധിയായി പോകുന്നത്. പണ്ട്

ഓത്തൂട്ടും വേദാദ്ധ്യയനവും മുറജപവും ഭഗവതിസേവയും കൃത്യമായി നടന്നിരുന്നു. ഊരാളർ 8 മനക്കാരാണ്. വടക്കേടത്ത് കപ്ലിങ്ങാട്ട്, നടുവിൽ കപ്ലിങ്ങാട്ട്, കിഴക്കേ പാലത്തോൾ, പടിഞ്ഞാറെ പാലത്തോൾ, കോച്ചേരി, മാടത്തച്ചേരി, മേപ്പാശ്ശി, പുന്നത്തൂർ.1950ൽ ദേവസ്വം ബോഡും (താണിക്കുടം ഒഫീസർ) 21 അംഗസമിതിയും എടുത്തു. 7 സെന്റ് ക്ഷേത്രക്കുളമുണ്ട്. ശിവക്ഷേത്രം വൃത്തദ്വിതലം. പടിഞ്ഞാട്ട് അഭിമുഖം. വടക്കുകിഴക്ക് കിണറും തെക്കുപടിഞ്ഞാറ് കൊക്കറിണിയും (അകത്തെ ബലിവട്ടത്തിൽത്തന്നെ)ചുറ്റമ്പലത്തിന് നാലുവശവും വാതിലുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി കിണറിനടുത്താണ്. തെക്ക് ഗണപതിക്ഷേത്രം. ഗജപൃഷ്ഠഏകതലശാസ്താക്ഷേത്രം കിഴക്കഭിമുഖം. ശിവക്ഷേത്രത്തിന് വടക്കുപടിഞ്ഞാറാണ്. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലത്തിന് നാലുവശം വാതിൽ. തിടപ്പള്ളി കിണറിനടുത്ത് വടക്കുകിഴക്ക്.

ചെറുകുളങ്ങര നരസിംഹമൂർത്തിക്ഷേത്രം ശിവക്ഷേത്രത്തിനു തെക്ക് . തെക്കേ ചുറ്റമ്പലത്തോടു ചേർന്ന് രണ്ട് ഉപദേവതാക്ഷേത്രം. ചെറുകുളങ്ങര നരസിംഹവും പതികുളങ്ങര വിഷ്ണുവും. രണ്ടിനും വേറെ വേറെ ഗേറ്റും ബലിപീഠവുമുണ്ട്. നരസിംഹം വൃത്തഏകതലം പടിഞ്ഞാട്ട് അഭിമുഖം. പതികുളങ്ങര ചതുരഏകതലം പടിഞ്ഞാട്ട് അഭിമുഖം. നമസ്കാരമണ്ഡപത്തിനു പകരം തറയാണ്. പടിഞ്ഞാറേ ഭാഗത്ത് കുളത്തെ അഭിമുഖീകരിച്ച് വൃത്തഏകതലക്ഷേത്രത്തിൽ പടിഞ്ഞാട്ട് അഭിമുഖമായി കുളങ്ങരെ മത്സ്യമൂർത്തി. ഇതിനും ബലിപീഠം ഉണ്ട്. ഗോശാലകൃഷ്ണൻ ചതുരഏകതലം കിഴക്കഭിമുഖം. കുളത്തിനു വടക്ക്, ശാസ്താക്ഷേത്രത്തിനു പിന്നിലുള്ള ഇത് വളരെചെറിയതാണ്. ഭദ്രകാളിക്ക് ദീർഘചതുരഏകതലം പടിഞ്ഞാട്ട് അഭിമുഖം. ചെറിയ ക്ഷേത്രം. ദീർഘചതുരാകൃതിയിലുള്ള കുളത്തെ അഭിമുഖീകരിച്ച് ജലദൃഷ്ടിയായിരിക്കുന്ന മത്സ്യമൂർത്തിയും ശിവനും ഉഗ്രമൂർത്തികളാണ്. മത്സ്യമൂർത്തിയുടെ തെക്ക് കുളപ്പുരയുണ്ട്. .ശിവക്ഷേത്രത്തിന് തെക്കുപടിഞ്ഞാറ് മത്സ്യമൂർത്തിക്ക് മുൻവശം പടവുകളുണ്ട്. ആനപ്പള്ളമര്യാദ, വടക്കുകിഴക്കേ മൂലയിൽ ശാസ്താവിനു മുമ്പിൽ ഗോപുരം. ഗോപുരം 1999ൽ പണിതതാണ്. ശിലാദ്വാരപാലകരുണ്ട്. കൃഷ്ണശിലാശിവലിംഗം 7 സെമീ. സ്വയംഭൂവാണ്. അഘോരമൂർത്തിസങ്കൽപ്പം. ഇരിക്കുന്ന ശാസ്താ 91 സെ മീ. ഒരു കാൽമടക്കി മറ്റേ കാൽ കുന്തിച്ചിരിക്കുന്ന അപൂർവ്വവിഗ്രഹമാണ്. രണ്ടു കയ്യും മുട്ടിന്മേൽ വെച്ചിരിക്കുന്നു. നരസിംഹം,പതികുളങ്ങര വിഷ്ണു , മത്സ്യമൂർത്തി ഇവയെല്ലാം നിൽക്കുന്ന ചതുർഭുജശിലാവിഗ്രഹങ്ങളാണ്. യഥാക്രമം 105, 75, 91 സെ മീ വീതം. ഗോശാലകൃഷ്ണൻ വലത്തുകൈയിൽ കാലിക്കോലേന്തി ഇടത്തുകൈ ലോലഹസ്തമായി നിൽക്കുന്നു. ഭദ്രകാളിക്ക് 30 സെ മീ കണ്ണാടിബിംബം. പ്രതിഷ്ഠിച്ച തന്ത്രി ആരെന്ന് അറിയില്ല.

28 പെരിങ്ങാവ് മഹാവിഷ്ണു (ധന്വന്തരി) 17ആം നൂറ്റാണ്ടുമുതലുണ്ട്. പെരിങ്ങാവ് അഥവാ പെരുങ്കാവിൽ നിന്നിരുന്ന ഒരു മദയാനയെ പഴനെല്ലിപ്പുറത്ത് തൈക്കാട്ട് മൂസദ് ചികിത്സിച്ച് സുഖമാക്കി. അതിന്

കൊച്ചിരാജാവ് പെരിങ്കാവ് മൂസദിന് കൊടുത്തു. അവിടെ ഒരു യതി ശക്തിയുള്ള സാലഗ്രാമം വെച്ച് പൂജിക്കുന്നത് മൂസദ് കണ്ടു. ആ സാല ഗ്രാമം കിട്ടാൻ യതിയുടെ ശക്തി കുറക്കാനായി മൂസദ് ഒരു സുന്ദരിയെ അയച്ചു. യതി വലയിൽ വീണു, അവളുടെ കൂടെ വേറെ എവിടേക്കോ പോയി. മൂസദ് സാളഗ്രാമമെടുത്തു, അതിനുചുറ്റും യതിയുടെ ആശ്രമ സ്ഥാനത്ത് ക്ഷേത്രം പണിതു. പിന്നീട് ചതി മനസ്സിലാക്കിയ യതി ശപി ച്ചതിനാൽ മൂസദിന്റെ ഇല്ലത്ത് പുത്രനുണ്ടായില്ല, സ്ത്രീയുടെ വീട് അപ വാദത്തിനിരയായി. ക്ഷേത്രപരിസരത്ത് യതിയുടെ ആത്മാവ് ബ്രഹ്മരക്ഷ സ്സായി നടന്നു. തെക്കുപടിഞ്ഞാറായി അതിനെ പ്രതിഷ്ഠിച്ചിട്ടുണ്ട്. പെ രിങ്ങാവ് കോവിലകത്തെ വിഷവൈദ്യൻ കൊച്ചുണ്ണിത്തമ്പുരാൻ ക്ഷേ ത്രം പുനരുദ്ധരിച്ചു. 1973ൽ ഊരാളർ 12 അംഗകമ്മിറ്റിക്ക് കൈമാറി. ദ്വിതലവൃത്തശ്രീകോവിൽ കിഴക്കഭിമുഖം, തെക്കേ ചുമരിലെ ഗണപ തിയും കിഴക്കഭിമുഖം. വടക്കുകിഴക്ക് കിണർ, ചുറ്റമ്പലം അപൂർണ്ണം. തെക്കുകിഴക്ക് തിടപ്പള്ളി വടക്കുകിഴക്ക് മുളയറ. പ്രദക്ഷിണവഴിക്ക് പുറത്ത് തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖമായി അയ്യപ്പൻ. ബ്രഹ്മരക്ഷ സ്സിന്റെ തറ തെക്കുപടിഞ്ഞാറ്, ഭഗവതി വടക്കുപടിഞ്ഞാറ് കിഴക്കഭി മുഖം. തെക്കു കിഴക്ക് വേറെ ഒരു കിണറുണ്ട്. തെക്ക് കുളം. ധന്വന്ത രീസങ്കൽപ്പം നിൽക്കുന്ന 75 സെ മീ ചതുർഭുജവിഷ്ണു. ഇരിക്കുന്ന ഗണപതി 23 സെ മീ. ബ്രഹ്മരക്ഷസ്സിന് ലിംഗം 15 സെ മീ. തന്ത്രം പുലിയന്നൂർ.




29. ചെമ്പുക്കാവ് കാത്യായനി. വളരെ പുരാതനം. പരശുരാമപ്രതിഷ്ഠ. 108 ദുർഗ്ഗാക്ഷേത്രങ്ങളിൽ ഒന്ന്. 1719ൽ വഴിപാടുചട്ടം തെറ്റിച്ചതിന് ഊരാളർനമ്പൂതിരിമാർക്ക് കൊച്ചിരാജാവ് ശിക്ഷ വിധിച്ചു. അവരിൽ

ചിലർ ഡച്ചുകാരെ സമീപിച്ച് നീതി ചോദിച്ചു. പിന്നീട് സന്ധി ചെയ്തു. 1815ൽ കൊച്ചി സർക്കാർ ചെമ്പുക്കാവ് മനയിൽനിന്ന് ഊരാളന്ധാനം എടുത്തു. 1950 മുതൽ ദേവസ്വം ബോഡാണ്. അശോകേശ്വരത്തെ ദേവസ്വം ഓഫീസറും ക്ഷേത്രക്ഷേമസമിതിയും കൂടി ഭരിക്കുന്നു. ചതുരദ്വിതലം പടിഞ്ഞാട്ട് അഭിമുഖം. ജീർണ്ണിച്ച ചുറ്റമ്പലത്തിന് മൂന്നു പ്രവേശനദ്വാരം പടിഞ്ഞാറും കിഴക്കും വടക്കും. വടക്കുകിഴക്ക് തിടപ്പള്ളി വടക്കുപടിഞ്ഞാറ് അയ്യപ്പൻ കിഴക്കഭിമുഖം. വടക്കുപടിഞ്ഞാറ് നാഗത്തറ. പടിഞ്ഞാറ് ഗോപുരം. ശിലാപഞ്ജരങ്ങൾ, ഗ്രീവത്തിൽ പഞ്ജരം, ഭൂതഗണങ്ങൾ, ആന,വ്യാളി മുതലായ ദാരുശിൽപ്പങ്ങൾ ഇവയുണ്ട്. നിൽക്കുന്ന ചതുർഭുജശിലാവിഗ്രഹമാണ് കാത്യായനി. മുകളിലെ കൈകളിൽ ശംഖചക്രം, താഴെ ഇടംകൈയിൽ താമര, വലംകൈ കടിബന്ധം. ഗണപതി. അയ്യപ്പൻ 23, 30 സെ മീ വീതം ഇരിക്കുന്ന രൂപം. നാഗങ്ങൾ 23 സെ മീ. തൃശൂർ പൂരത്തിന് ഭഗവതിമാരുടെ ക്രമത്തിൽ രണ്ടാം സ്ഥാനമാണ്. കണിമംഗലം, ചെമ്പൂക്കാവ്, കാരമുക്ക്, ചൂരക്കോട്ട്,ലാലൂർ, അയ്യന്തോൾ,നൈതലക്കാവ്, തിരുവമ്പാടി, പാറമേക്കാവ് എന്നാണ് ക്രമം. തന്ത്രി എളവള്ളി പുലിയന്നൂർ.

30 ചെറുമുക്ക് മഹാവിഷ്ണു ചെമ്പുക്കാവ്. 11ആം നൂറ്റാണ്ടുമുതലുണ്ട്. ഇവിടെ ആദ്യമുണ്ടായിരുന്ന ക്ഷേത്രം ഹൈദരാലി നശിപ്പിച്ചു. (സർദാർഖാൻ). സ്ഥലം ചുക്രാത്ത് തറവാടിനു കിട്ടി. ഒരിക്കൽ കാരണവർ ഗരുഡൻ മുകളിൽ വട്ടമിടുന്നത് കണ്ടു. പ്രശ്നം വെച്ചപ്പോൾ ഇടിഞ്ഞു കിടക്കുന്ന കിണറിൽ വിഷ്ണുവിഗ്രഹം ഉണ്ടെന്നു കണ്ടു. തിരഞ്ഞ് കിണറ്റിൽനിന്ന് ആ പഴയ വിഗ്രഹം കിട്ടുകയും ചെയ്തു. സ്ഥലം വൃത്തിയാക്കിയപ്പോൾ വലിയ ബലിക്കല്ലും കിട്ടി. വിഗ്രഹം പാതാളാഞ്ജനശില കൊണ്ടാണ്. 11ആം നൂറ്റാണ്ടിലെ ശൈലിയിലാണ്. പുതിയ ക്ഷേത്രം 1812ലേ പണിതിട്ടുള്ളു. വൃത്തഏകതലം കിഴക്കഭിമുഖം. തെക്കേ ശ്രീകോവിൽച്ചുമരിൽ കിഴക്കഭിമുഖമായി ഗണപതിയുണ്ട്. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വടക്കും വാതിൽ. തെക്കുപടിഞ്ഞാറ് ബ്രഹ്മരക്ഷസ്സ് (1988), വടക്കുപടിഞ്ഞാറ് ഭഗവതി കിഴക്കഭിമുഖം(1982). നിൽക്കുന്ന ചതുർഭുജവിഷ്ണു 60 സെ മീ ഇരിക്കുന്ന ഗണപതി 30 സെ മീ. ഭഗവതിക്ക് 23 സെ മീ വാൽക്കണ്ണാടി. 23 സെ മീ ലിംഗം ബ്രഹ്മരക്ഷസ്സിന്. തന്ത്രി പുലിയന്നൂരാണ്.

31 അശോകേശ്വരം ശിവൻ. ക്ഷേത്രത്തിനു തെക്ക് വശം വടക്കുന്നാഥന്റെ വടക്കേച്ചിറയാണ്. വടക്കേച്ചിറക്ക് 4.5 ഏക്കറാണ് വിസ്തീർണ്ണം. 16 ആം നൂറ്റാണ്ടിനു മുമ്പ് ആരാണ് ഊരാളരെന്ന് അറിയില്ല. ശക്തൻതമ്പുരാൻ കാലത്ത് ഈ ക്ഷേത്രം പ്രസിദ്ധമായിരുന്നു. വടക്കുന്നാഥൻവരെ പോകാൻ സാധിക്കാതിരുന്ന ഒരു രാജ്ഞിക്കുവേണ്ടി ശക്തൻതമ്പുരാൻ ഈ ക്ഷേത്രം പുനരുദ്ധരിച്ച് പുതുക്കിപ്പണിതിട്ടുണ്ട്. ചതുരഏകതലം പടിഞ്ഞാട്ട് അഭിമുഖം. നന്ദി നമസ്കാരമണ്ഡപത്തിൽ.വടക്ക് കിണർ. ചുറ്റമ്പലത്തിന് പടിഞ്ഞാറും തെക്കും വാതിലുണ്ട്. വടക്കേ വലിയ

മ്പലത്തിലും വാതിലുണ്ട്. വടക്കുകിഴക്ക് നാഗത്തറ,ചിത്രകൂടം, ശിലാ ദ്വാരപാലകർ.45 സെ മീ കൃഷ്ണശിലാശിവലിംഗം. 11 നാഗങ്ങളുണ്ട്. 23 മുതൽ 45 സെ മീ വരെ ഉയരം. തന്ത്രി എളവള്ളി പുലിയന്നൂർ.

32. കാച്ചാനപ്പള്ളി അയ്യപ്പൻ പാട്ടുരാക്കൽ. തൃശൂരിന് 2 കിമീ വടക്ക്. 16ആം നൂറ്റാണ്ടുമുതലുണ്ട്. സ്വയംഭൂ. കാച്ചാനപ്പള്ളി മനയിൽനിന്ന് കൊച്ചിസർക്കാർ, അവരിൽനിന്ന് ദേവസ്വം ബോഡ് ഏറ്റെടുത്തു. ദേവസ്വം ബോഡും അയ്യപ്പഭക്തസംഘം പാട്ടുരാക്കലും കൂടി അശോ കേശ്വരത്തിന്റെ കീഴേടമായി നടത്തുന്നു. ദീർഘചതുരഏകതലം പടി ഞ്ഞാട്ട് അഭിമുഖം. പ്രണാളത്തിനു പകരം ഓവ്. വടക്കുകിഴക്ക് കി ണർ. വാതിൽമാടവും തിടപ്പള്ളിയുമുണ്ട്. തെക്കുപടിഞ്ഞാറ് ഗണപതി കിഴക്കഭിമുഖം. നാലമ്പലത്തിനു പകരം ചുറ്റുമതിലാണ്. മൂന്നു പ്രവേ ശനദ്വാരവും പ്രധാനകവാടവുമുണ്ട്. വടക്കുകിഴക്ക് രണ്ട് ഉപദേവതാ ക്ഷേത്രം. നാഗവും ബ്രഹ്മരക്ഷസ്സും. 30 സെ മീ ശിലാലിംഗമാണ് അയ്യ പ്പൻ.കൂടാതെ ഇരിക്കുന്ന 45 സെ മീ ചെമ്പുവിഗ്രഹവും ഉണ്ട്. ഇത് സ്വയംഭൂലിംഗത്തിനു മുമ്പിലാണ് പ്രതിഷ്ഠിച്ചിരിക്കുന്നത്. ഇരിക്കുന്ന ശിലാഗണപതി 23 സെ മീ. ബ്രഹ്മരക്ഷസ്സ് ലിംഗം 15 സെ മീ. നാഗയക്ഷി 30 സെ മീ. തന്ത്രി പുലിയന്നൂർ

33. കുട്ടംകുളങ്ങര മഹാവിഷ്ണു പൂങ്കുന്നം. തൃശൂരിൽനിന്ന് 3 കി മീ വടക്കുപടിഞ്ഞാറ്. 17ആം നൂറ്റാണ്ട് മുതലുണ്ട്. ചേരമ്പറ്റ പടിഞ്ഞാറ്റി യേടത്ത് മനയിൽ സന്തതിയില്ലാതെ കാരണവർ വിഷ്ണുഭജനം ചെയ്തു. മനയുടെ കിഴക്കുഭാഗത്തെ കാടുപിടിച്ച പൊന്തക്കകത്ത് കുളത്തിൽ വിഷ്ണുവിഗ്രഹം കണ്ടു. കുളക്കരയിൽ സന്താനഗോപാലമൂർത്തി സങ്കൽപ്പത്തോടെ പ്രതിഷ്ഠിച്ചു. സന്തതി ലഭിക്കയും ചെയ്തു. നേരത്തേ അവിടെ ക്ഷേത്രമുണ്ടായിരുന്നതിന്റെ തെളിവാണ് അവിടെനിന്ന് വിഗ്ര ഹം ലഭിച്ചത്..ഇപ്പോൾ മനയും 15 അംഗക്ഷേത്രസംരക്ഷണസമിതിയും ഭരിക്കുന്നു.ചതുരഏകതലം കിഴക്കഭിമുഖം. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വടക്കും വാതിൽതെക്കുപടിഞ്ഞാ റ് കിഴക്കഭിമുഖമായി ഗണപതി. തെക്കുകിഴക്ക് തിടപ്പള്ളി. വടക്കു കിഴക്ക് നാഗം. തെക്കുപടിഞ്ഞാറ് ബ്രഹ്മരക്ഷസ്സ് നിൽക്കുന്ന ചതുർഭു ജവിഷ്ണു 75 സെ മീ, ഇരിക്കുന്ന ഗണപതി 23 സെ മീ, നാഗം 30 സെ മീ വീതം. ദമ്പതിരക്ഷസ്സ് (ലിംഗങ്ങൾ) 23 സെ മീ വീതം. തന്ത്രി പുലിയ ന്നൂർ.നാഗങ്ങൾക്ക് പ്രത്യേകതന്ത്രിയുണ്ട്. കൊളപ്പുറംമന ചെർപ്പുളശ്ശേരി, പാലക്കാട്ട് ജില്ല.




34.പൂങ്കുന്നം ശിവക്ഷേത്രം. തൃശൂരിലെ വടക്കുന്നാഥന് 1 കിമീ വടക്കു പടിഞ്ഞാറ്. പുരാതനക്ഷേത്രമാണ്. വടക്കുന്നാഥൻ ആദ്യം കാലുകുത്തിയത് ഇവിടെയാണ്. പിന്നെയാണ് ഋഷഭാചലത്തിലിരുന്നത്. ആകാശത്തു നിന്ന് ആറാട്ടിന് പൂവർഷിക്കുന്ന പതിവ് പണ്ട് ഉണ്ടായിരുന്നുവത്രേ. അതാണ് പൂങ്കുന്നമെന്ന് പേർ. പണ്ട് സാമൂതിരികാലത്ത് കൂറുമാറിയ കിഴക്കിനിയേടത്ത് മനയുടെ കീഴിലായി കൊച്ചിരാജവംശത്തിന്റെ ഈ ക്ഷേത്രം.. 18ആം നൂറ്റാണ്ടിൽ കൊച്ചിസർക്കാർ തിരിച്ചെടുത്തു.1950 മുതൽ ദേവസ്വം ബോഡും 21 അംഗക്ഷേമസമിതിയും ഭരിക്കുന്നു. വൃത്തഏകതലം പടിഞ്ഞാട്ട് അഭിമുഖം. പ്രണാളത്തിനു താഴെ ഭൂത ഗണം വളരെ കലാചാതുരിയോടെ നിർമ്മിച്ചതാണ്. അന്തരാലത്തിൽ പിന്നിൽ, കിഴക്കഭിമുഖമായി പാർവ്വതി. തെക്കുപടിഞ്ഞാറ് കിണർ. നാലുവശവും ചുറ്റമ്പലത്തിന് വാതിലുണ്ട്. തെക്കുപടിഞ്ഞാറ് ഗണപതി കിഴക്കഭിമുഖം. വടക്കുപടിഞ്ഞാറ് ആലിനുതാഴെ നാഗരാജാവും നാഗയക്ഷിയും കിഴക്കഭിമുഖം. ബാഹ്യഹാരത്തിൽ തെക്കുകിഴക്ക് പടിഞ്ഞാട്ടഭിമുഖമായി പാർത്ഥസാരഥിക്ഷേത്രം. അതുപോലെ തെക്കുപടിർ്ഞാറ് കിഴക്കഭിമുഖമായി അയ്യപ്പക്ഷേത്രവുമുണ്ട്. ആനപ്പള്ളമര്യാദയാണ്. കൃഷ്ണശിലാലിംഗത്തിന് 37 സെ മീ. നിൽക്കുന്ന 75 സെ മീ ദാരുശിൽപ്പമാണ് പാർവ്വതി. ദ്വിഭുജം. ഇടത്തുകൈ കടിബന്ധം. വലത്തുകൈ താമര പിടിച്ചിരിക്കുന്നു. സ്വർണ്ണഗോളക പൊതിഞ്ഞിട്ടുണ്ട്. ഇരിക്കുന്ന ഗണപതി 57 സെ മീ. നിൽക്കുന്നപാർത്ഥസാരഥി 75 സെ മീ. രണ്ട് കൈ മാത്രം. ഇടത്ത് ശംഖും വലത്ത് ചാട്ടവാറും. ഇരിക്കുന്ന അയ്യപ്പന് 60 സെ മീ. നാഗരാജാവും യക്ഷിയും 37, 30 സെ മീ വീതം. തന്ത്രി

35 ശങ്കരംകുളങ്ങര ദുർഗ്ഗാഭഗവതി വടക്കുന്നാഥനിൽനിന്ന് രണ്ടര കി മീ വടക്കുപടിഞ്ഞാറ്. പുരാതനം. പതിനാലാം നൂറ്റാണ്ടിലെ ചന്ദ്രോത്സവമെന്ന മണിപ്രവാളകൃതിയുടെ കാലത്തുതന്നെ പ്രസിദ്ധമാണ്. ഈ ക്ഷേത്ര നാമം പൂങ്കുന്നം ദേശത്ത് ഈ കൃതി പറയുന്നു. തലപ്പള്ളി മണക്കുളം ശാഖയുടെ ക്ഷേത്രമായിരുന്നു. മാങ്ങാട്ട് തറവാട്ടിലെ ഒരു കാരണവർ മൂകാംബികാബക്തനായിരുന്നു. അദ്ദേഹത്തിന്റെ ഓലക്കുടമേൽ എഴുന്നള്ളിവന്ന മൂകാംബികയാണെന്ന് വിശ്വാസം. ആനകൾക്ക് നെറ്റിപ്പട്ടം, വെഞ്ചാമരം, ആലവട്ടം ഇവ ഉണ്ടാക്കുന്നതിൽ ഈ ക്ഷേത്രം പ്രസിദ്ധമാണ്. നിറമുള്ള കുടകളുണ്ടാക്കാനും പ്രസിദ്ധമാണ്. (പട്ടുകുട).14ആം നൂറ്റാണ്ടു വരെ മണക്കുളത്തിന്റേതാണ്. അതിന്നും മുമ്പാണ് മങ്ങാട്ട് കാരണവരുടെ കുടപ്പുറത്ത് വന്ന് മണക്കുളത്തിന്റെ ഭൂമിയിലിരുന്നത്. ഇപ്പോൾ 15 അംഗക്കമ്മിറ്റി (ഒരാൾ മാങ്ങാട്ടുനിന്ന്) ഭരിക്കുന്നു. കാണാട്ടുകര ദേശത്ത് ജനിച്ചവർക്കും 10 വർഷം ജീവിച്ചവരുമായ എല്ലാ ഹിന്ദുക്കൾക്കും തെരഞ്ഞെടുക്കപ്പെടാനുള്ള അർഹതയുണ്ട്. 35 വയസ്സിലധികമായിരിക്കണം. 15 അംഗങ്ങളും 40 വയസ്സു കഴിഞ്ഞവരാകണം. ചതുരഏകതലം കിഴക്കഭിമുഖം. ശ്രീകോവിലിന് വടക്കുഭാഗത്ത് കിഴക്കഭിമുഖമായി ഫണികാന്തന്റെ ഉപദേവതാക്ഷേത്രമുണ്ട്. ജലദൃഷ്ടിയായ ദുർഗ്ഗക്ക് മുമ്പിൽ കുളമുണ്ട്. ചെമ്പകക്കീഴിൽ ചാത്തന്റെ സങ്കൽപ്പമുണ്ട്. തെക്ക് പാലക്കീഴിലാണ് ശ്രീകൊടുങ്ങല്ലൂരമ്മ. തെക്കുപടിഞ്ഞാറ് ശ്രീമൂലസ്ഥാനം. പിന്നിൽ ബ്രഹ്മരക്ഷസ്സ്. ദുർഗ്ഗ കൃഷ്ണശില കണ്ണാടി. ഫണികാന്തൻ കഴുത്തിൽ നാഗം ധരിച്ച് നാലുകൈകളുള്ള ശിവരൂപമാണ്. ഒരു കൈയിൽ ഗദയാണ്. മറ്റുകൈകളിലെ ആയുധം വ്യക്തമല്ല. ഫണികാന്തനാണോ ഫണിസ്കന്ദനാണോ(കന്തൻ) എന്ന് സംശയമുണ്ട്. ഫണിയെ തോളിൽ ധരിച്ചവൻ.കൊടുങ്ങല്ലൂരമ്മക്ക് 37 സെ മീ കണ്ണാടി. 23 സെ മീ വീതമുള്ള ശിലാലിംഗം ചാത്തനും ബ്രഹ്മരക്ഷസ്സിനും. നാഗം 57, 15 സെ മീ വീതം. ശ്രീമൂലസ്ഥാനത്ത് ബലിപീഠംപോലുള്ള ഒരു ചെറിയ ശിലയാണ്. തിരുവമ്പാടി ഭഗവതി ഇവിടത്തെ ഭഗവതിയുടെ അമ്മയായിട്ടാണ് സങ്കൽപ്പം.തന്ത്രി ചാലിശ്ശേരിയിലെ പാലക്കാട്ടിരി.

36. തിരുവമ്പാടി കൃഷ്ണൻ. വടക്കുന്നാഥന് ഒന്നര കി മീ വടക്ക്. ഇത് 11ആം നൂറ്റാണ്ടിൽ 17 കി മീ ദൂരത്തുള്ള എടക്കുളത്തൂർ ഗ്രാമത്തിലുണ്ടായിരുന്ന പ്രതിഷ്ഠയാണ്. 16ആം നൂറ്റാണ്ടിലാണ് മാറ്റിപ്രതിഷ്ഠിച്ചത്. മൂസദ് കുടുംബത്തിലെ ഒരു കന്യകയെ അന്യമതക്കാരൻ പ്രേമിച്ചത് സമൂഹത്തിൽ സംഘർഷങ്ങളുണ്ടാക്കി. ക്ഷേത്രം നശിപ്പിക്കാൻ ചിലർ പുറപ്പെട്ടു. ഈ രഹസ്യപദ്ധതി അറിഞ്ഞ ഭക്തർ വിഗ്രഹം രാക്കുരാമാനം പന്തങ്ങളുമായി കണ്ടനാത്ത് മനയിലേക്ക് മാറ്റി പിന്നീട് ദത്തുകാരണം കാച്ചാനപ്പള്ളിമനക്ക് കിട്ടി. അവരാണ് തിരുവമ്പാടിയിൽ. പ്രതിഷ്ഠിച്ചത്.വിഗ്രഹം പാർത്ഥസാരഥിയുടേതാണ്. എന്നാൽ സങ്കൽപ്പം കൌപീനവും ഓടക്കുഴലും ധരിച്ച അമ്പാടി കണ്ണന്റെയാണ്. അതാണ് തിരുവമ്പാടി എന്ന പേർ. കാച്ചാനപ്പള്ളിമനയുടെ പരദേവതയാണ് ഭദ്രകാളി. കൊടുങ്ങല്ലൂരിൽനിന്ന് മനയിലെ കാരണവരുടെ കുടമേൽ

വന്ന് മനയിലെ തൂണിൽ ആവേശിച്ചതാണ്. മനയിൽ പൂജിക്കാനാളില്ലാതായപ്പോൾ ഈ തൂൺ തിരുവമ്പാടി കൃഷ്ണക്ഷേത്രത്തിന്റെ തെക്കുവശത്തേക്ക് മാറ്റി പ്രതിഷ്ഠിച്ചു. നിൽക്കുന്ന പാർത്ഥസാരഥി 60 സെ മീ. ഇടംകൈയിൽശംഖും വലംകൈയിൽ ചമ്മട്ടിയും. തൂണിനുമുന്നിൽ ചതുർഭുജയായ ദേവിയുടെ അർച്ചനാബിംബമുണ്ട്. തൃശൂർപൂരത്തിന് പങ്കെടുക്കുന്നു. 121 സെ മീ വിഗ്രഹം വലത്ത് മുകളിലെ കയ്യിൽ ത്രിശൂലം താഴെ വാള്, ഇടത്ത് മുകളിൽ കപാലം,താഴെ പരിച. ബാലഭദ്രകാളിസങ്കൽപ്പം. ശക്തൻതമ്പുരാൻ തേക്കിൻകാട് മൈതാനത്തിൽ നിരവധി കൽത്തൊട്ടികൾ കാലികൾക്കായി വെക്കാൻ തീരുമാനിച്ചിരുന്നു. വിയ്യൂരിൽ ഉണ്ടാക്കിച്ച് ആനകളെക്കൊണ്ട് മൈതാനത്തിലേക്ക് കൊണ്ടുവരുമ്പോൾ തിരുവമ്പാടി കൃഷ്ണനു മുന്നിൽ ആനകള് നിന്നു. ശക്തൻ തകർന്നുകിടക്കുന്ന തിരുവമ്പാടിക്ഷേത്രം കണ്ടു. ആനകളെ നടത്തിത്തന്നാൽ ക്ഷേത്രം പുനരുദ്ധരിക്കാമെന്ന് പ്രതിജ്ഞ ചെയ്തു. 1800ൽ അദ്ദേഹം ക്ഷേത്രം പുനരുദ്ധരിച്ചു. കൃഷ്ണക്ഷേത്രം ചതുരഏകതലം പടിഞ്ഞാട്ട് അഭിമുഖം. ഭഗവതിക്ഷേത്രം ദീർഘചതുരഏകതലം പടിഞ്ഞാട്ടഭിമുഖം. ശ്രീകോവിലിന് രണ്ടുഭാഗം. ചതുരഗർഭഗൃഹവും അതിനുമുന്നിലായി ഒരു മുറിയുമുണ്ട്. വടക്കുപടിഞ്ഞാറ് കിണർ. വടക്കുകിഴക്ക് ഹോമകുണ്ഡം. തിടപ്പള്ളി കിണറിനടുത്ത്. വടക്കുകിഴക്ക് ഭാഗത്ത് വേറിട്ട ഒരു നിർമ്മിതിയുണ്ട്. ചുറ്റമ്പലമില്ല. വലിയമ്പലവും ചുറ്റുമതിലുമാണ്. നാലു വാതിൽ 2 പടിഞ്ഞാറും (ദേവതകളുടെ മുന്നിൽ) ഓരോന്ന് തെക്കും വടക്കും. വടക്ക് അഗ്രശാല, അതിന്നു കിഴക്ക് തിടപ്പള്ളി. 2 ഉപദേവതാക്ഷേത്രം , തെക്കുകിഴക്ക് ശാസ്താ പടിഞ്ഞാട്ടഭിമുഖം, തെക്കുപടിഞ്ഞാറ് ഗണപതി കിഴക്കഭിമുഖം(ഇത് 1991ൽ പണിതതാണ്). തെക്കുപടിഞ്ഞാറുള്ള ബ്രഹ്മരക്ഷസ്സ് 1985ൽ പ്രതിഷ്ഠിച്ചത്. പടിഞ്ഞാറ് ത്രിതലഗോപുരമാണ്.ആനപ്പള്ളമര്യാദ, ക്ഷേത്രക്കുളമുണ്ട്. കിഴക്കുവശത്ത് 6 ദേവന്മാരുള്ള ചെറിയ ക്ഷേത്രസമുച്ചയമുണ്ട്. ഇത് 1940ൽ പണിതതാണ്. കുക്ഷിഅയ്യപ്പൻ, മണിക്കന്തൻ, ഘണ്ടാകർണ്ണൻ, രക്തേശ്വരി, ഭൈരവൻ, കുമി ഇവരാണ് 6 ദേവതമാർ. ഇതിനു വടക്ക് 5 ദേവതമാരുടെ ക്ഷേത്രസമുച്ചയം .ഗണപതി,സുബ്രഹ്മണ്യൻ,ഹനുമാൻ,നവഗ്രഹം, നാഗം ഇവരും തിടപ്പള്ളിയും ആണ് ഈ സമുച്ചയത്തിലുള്ളത്. 150 മീ കിവക്ക് കുളം. ദ്വാരപാലകർ ദാരുശിൽപ്പം. കൃഷ്ണലീലാമ്യൂറലുകളുണ്ട്. ഗണപതി ഇരിക്കുന്നു, 30 സെ മീ. 15 സെ മീ ഉള്ള ദമ്പതിരക്ഷസ്സ് ലിംഗം. തന്ത്രി

എളവള്ളി  പുലിയന്നൂർ.



37. പാറമേക്കാവ് ഭഗവതി .









വടക്കുന്നാഥന് കിഴക്ക്. പഴയതാണ്. കൂർക്കഞ്ചേരിയിലെ കുറുപ്പാൾ തറവാട്ടിലെ അപ്പത്ത് കുറുപ്പാൾ തിരുമാന്ധാംകുന്നിലമ്മയുടെ ഭക്തനായിരുന്നു. പ്രായമായപ്പോൾ അദ്ദേഹത്തിന് അവിടെവരെ പോകാൻ വയ്യാതായി. വടക്കുന്നാഥന്റെ കിഴക്കേ ഇലഞ്ഞിക്കീഴിലിരുന്ന് വിശ്രമിച്ചു. ഓലക്കുട അവിടെനിന്ന് എടുക്കാനായില്ല. കൂടെപ്പോന്ന ദേവിക്കായി ഇലഞ്ഞിച്ചോട്ടിലും തറവാട്ട്കളരിയിലും പൂജ തുടങ്ങി. പിന്നീട് ഇലഞ്ഞിച്ചോട്ടിൽനിന്ന് മാറ്റി പാറോമരക്കീഴിലേക്ക് പ്രതിഷ്ഠിച്ചു. പാറോക്കാവ് എന്ന് പേരായി. ആദ്യം ദാരുശിൽപ്പമായിരുന്നു. 7 ദേശമാണ് തട്ടകം.
വെളിയന്നൂർ,കൂർക്കഞ്ചേരി, ചെമ്പുക്കാവ്, വെളത്തൂര്, ചേലക്കാട്ടുകര, കിഴക്കമ്പാട്ടുകര, പാറമേക്കാവ്. ഇലഞ്ഞിത്തറ മൂലസ്ഥാനം. ദേവീ ക്ഷേത്രത്തിൽ ആദ്യം വിളക്ക് കൊളുത്തി ഈ മൂലസ്ഥാനത്തേക്ക് കാട്ടും. കുറുപ്പാളുടെ തറവാട്ടിലം 91 സെ മീ വിഗ്രഹം (ശില) പത്മവും കണ്ണാടിയും അടിസ്ഥാനമാക്കി പ്രതിഷ്ഠിച്ചിട്ടുണ്ട്. കൂടാതെ ചണ്ഡിക, വീരഭ്രൻ, വനശാസ്താ ഇവരുമുണ്ട്. കിഴക്കുമ്പാട്ടുകര ദേശത്തിൽ കുരുതിപ്പറമ്പ് വെള്ളാക്കൽ തറവാട്ടുകാരുടെയാണ്. വേലന്മാരാണ് പൂജ ചെയ്യുക. പണ്ട് കോഴിആട്ബലിയുണ്ടായിരുന്നു. എന്നാൽ പാറമേക്കാവിൽ കല്ലാട്ട് കുറുപ്പ് ചെയ്യുന്ന ചടങ്ങിൽ ഹിംസ പാടില്ല. 1960ൽ പ്രശ്നം വെച്ച് മീനഭരണിക്ക് സാത്വികകുരുതി (ചുണ്ണാമ്പും മഞ്ഞളും) അഗ്രശാലയുട പുറത്ത് വടക്കേ വാതുക്കൽ മേൽശാന്തി മാർ ചെയ്യുന്നു. ക്ഷേത്രക്കുളത്തിൽനിന്ന് കിട്ടിയ വിഗ്രഹം പിന്നീട് കശംകോട്ടത്ത് ത്രിവിക്രമൻ നമ്പൂതിരി കുരുതിസ്ഥലത്ത് പ്രതിഷ്ഠിച്ചു.

അതിന് വേറെ കീഴ്ശാന്തിയാണ് പൂജ. (തെക്കേ ഇരവിമംഗലം രാമൻ നമ്പൂതിരി). കേടുവന്ന ദാരുവിഗ്രഹം ഗോളക പൊതിഞ്ഞു. പുതിയ പ്ലാവിൻതടി കൊണ്ട് വിഗ്രഹമുണ്ടാക്കാൻ പെരിഞ്ഞനത്ത് പ്ലാവ് കണ്ടെത്തി മുറിച്ചപ്പോൾ അകത്ത് കേടുകണ്ടു. പിന്നീട് മീനങ്ങാടി മത്സ്യമൂർത്തിക്ഷേത്രത്തിന്റെ പുറമ്പോക്കിൽ രണ്ട് ലക്ഷണമൊത്ത പ്ലാവ് കണ്ടു. ആ പ്ലാവ് എടുത്തുകൊള്ളുവാൻ മുഖ്യമന്ത്രി കരുണാകരൻ ഉത്തരവിട്ടു. തന്ത്രി വൃക്ഷപൂജ ചെയ്തശേഷം മുറിച്ചു. നവമ്പർ 23 (1994) വൃക്ഷം കൊണ്ടുവന്നു. ബ്രഹ്മമംഗലം സുബ്രഹ്മണ്യൻ ആശാരിയെ പണി ഏൽപ്പിച്ചു. ജൂലായി 15, 1995ന് വിഗ്രഹം പണി തീർന്നു. 8 ഭുജമുള്ള ഇരിക്കുന്ന വിഗ്രഹമാണ്. 8 മാസം ഔഷധക്കൂട്ടുനിറച്ച( പച്ച മഞ്ഞളും വയമ്പും) തൈലത്തിലിട്ടുവെച്ചു. ശ്രീകോവിലുണ്ടാക്കി. മാർച്ച് 28 , 1997നാണ് അകത്തേക്ക് വിഗ്രഹം എടുത്തത്. ജൂൺ 19, ജൂലായ് 14 രണ്ട് ചാന്താട്ടം ഉച്ചപ്പൂജക്ക് ശേഷം നടത്തി.

തന്ത്രിമാർ ക്ഷേത്രം തന്ത്രിയെക്കൂടാതെ, തിരുമാന്ധാംകുന്ന് പന്തലക്കോട്ട്, കൽപ്പുഴ ദിവാകരൻനമ്പൂതിരി, വേഴപ്പറമ്പ് പരമേശ്വരൻ, പുലിയന്നൂർകുഞ്ഞൻ, കാണിപ്പയ്യൂർ കൃഷ്ണൻ, പുലിയന്നൂർ അനുജൻ, തെക്കേടത്ത് പെരുമ്പടപ്പ് ജാതവേദൻ ത്രിവിക്രമൻ, ചേർപ്പ് രവി , കെ.പി. സി നാരായണനെന്നിവരായിരുന്നു.

ശിൽപ്പികൾഃ- വിഗ്രഹം പണിതത് ബ്രഹ്മമംഗലം സുബ്രഹ്മണ്യൻ ആചാരി. മറ്റു മരപ്പണികൾ ചെറായി സുകുമാരൻ ആശാരി, കരിങ്കല്ലുപണി മായന്നൂർ രാമകൃഷ്ണൻ, ചെമ്പുപണി ആലപ്പുഴ ദുരൈസാമി.

പഴയ വിഗ്രഹത്തിന്റെ അന്ത്യകർമ്മം ചിട്ടപ്രകാരം നടത്തുകയുണ്ടായി. കലശം ജീവകലശമാകാനുള്ള പരീക്ഷണം നടന്നു. ജലം നിറച്ച കലശത്തിന്റെ വായ് താമര കൊണ്ട് മൂടുന്നു. ദേവീചൈതന്യം ആവാഹിച്ച് ചടങ്ങുകൾക്ക് ശേഷം ചൈതന്യം ജലകലശത്തിൽ പ്രവേശിക്കുമ്പോൾ താമര വെള്ളത്തിൽ താഴണം. അപ്പോഴാണ് ജീവകലശമാവുന്നത്. വെള്ളികൊണ്ടുള്ള ജീവകലശത്തിൽ ആവാഹിച്ചശേഷം ദർഭക്കയറുകൊണ്ട് ദാരുവിഗ്രഹം കെട്ടുന്നു. ആരോഗ്യമുള്ള പശുക്കുട്ടിയാണ് വിഗ്രഹത്തെ ചുവന്ന പട്ടിലേക്ക് വലിക്കുന്നത്.

തട്ടകങ്ങളിൽ ചേലക്കോട്ടുകരയും കിഴക്കുമ്പാട്ടുകരയും ഒന്നായി, വെളുത്തൂരും ചെമ്പുക്കാവും ലയിച്ചു ഒന്നായി. അതിനാൽ ഇപ്പോൾ 5 ദേശമാണ് തട്ടകം. ദീർഘചതുരഏകതലശ്രീകോവിലാണ്,പടിഞ്ഞാട്ട് അഭിമുഖം.വാളും താമരയും പിടിച്ച ദ്വാരപാലികമാർ. തെക്കുകിഴക്ക് തിടപ്പള്ളി. തെക്കേ നാലമ്പലത്തിൽ കിണർ. ചുറ്റമ്പലത്തിന് 8 ശ്രീമുഖം. മേലേക്കാവ് അൽപ്പം ഉയരത്തിൽ പഴയ അഗ്രശാലയുടെ തലത്തിലാണ്. പുതിയ മേലേക്കാവ് പഴയതിന്റെ തെക്കുവശത്ത് പ്രധാനഉത്തരകവാടത്തിന്റെ അടുത്ത്. ഈ ടെറസിൽ അയ്യപ്പൻ,തിടപ്പള്ളി,നാഗം, ദീപസ്തംഭം, കിണർ, ചെകുത്താന്മാരുടെ 2 പാലമരങ്ങൾ, .താഴേക്കാവും ദീർഘചതുരം ഏകതലം, കിഴക്കഭിമുഖമാണ്. ഇതിന്റെ തെക്കുകിഴക്കാണ്

കിണർ. വടക്കുപടിഞ്ഞാറ് അരളിത്തറ മേലാണ് നാഗങ്ങൾ. പിന്നിൽ മര്യാദക്കടുത്ത് 2 പാലമരം. പടിഞ്ഞാറും കിഴക്കും മതിലുണ്ട്. തെക്ക് അഗ്രശാല.

ഭദ്രകാളി ഇരിക്കുന്ന ദാരുശിൽപ്പം 193 സെ മീ. വ്യാസം 427 സെ മീ. വലംകാൽമടക്കി, ഇടംകാൽ തൂക്കിയിട്ട്, 8 കൈകളിൽ ശൂലം,യമദണ്ഡ്, മണിനാഗം,നാന്ദകം, വലത്തുഭാഗത്ത്. ഇടത്തെ ഭാഗത്തെ കൈകളിൽ ചിലമ്പ് ,ദാരികശിരസ്സ്, കൈവട്ടക. കളംപാട്ടുസമയത്ത് 64 കൈകളുള്ള സങ്കൽപ്പമാണ്. പഞ്ചലോഹഅർച്ചനാബിംബം 38 സെ മീ. അതിനു തെക്ക് ഗർഭഗൃഹത്തിൽത്തന്നെ മാതൃശിലയുണ്ട് എന്നത് പ്രത്യേകത യാണ്. (സപ്തമാതൃക്കൾ, ഗണപതി. വീരഭദ്രനുപകരം ശിലാശിവലിം ഗം). മേലേക്കാവ് ഭഗവതി കണ്ണാടിശിലാബിംബം. ബ്രഹ്മരക്ഷസ്സ് 15 സെ മീ ശിലാലിംഗം. നാഗങ്ങൾ 30 സെ മീ വീതം.

കൊച്ചിരാജാവിന്റെ പ്രതിമക്കടുത്ത് ,പോസ്റ്റ് ഓഫീസ് കോമ്പൌണ്ടിൽ കൊച്ചിരാജകുടുംബത്തിന്റെ പരദേവതയായ പഴയന്നൂരമ്മയുടെ ഒരു പഴയ ക്ഷേത്രമുണ്ട്. പാറമേക്കാവിലമ്മ തൃശൂർപൂരത്തിന് തെക്കേ ഗോപുരം കടന്ന് അവിടംവരെ പോയി പഴയന്നൂരമ്മയെ വന്ദിക്കും. അവിടെ തെക്കേ ചെരിവിൽവെച്ചാണ് തിരുവമ്പാടി ഭഗവതിയുമായി കൂടിക്കാഴ്ച്ച. പഞ്ചാരിമേളം, കുടമാറ്റം ഇവയുണ്ട്. ക്ഷേത്രം തന്ത്രി എളവള്ളി പുലിയന്നൂരാണ്.

38. വടക്കുന്നാഥൻ. വൃഷഭാചലം, ഇടവക്കുന്ന്, തിരുശിവപേരൂർ മുത ലായ നാമങ്ങളെല്ലാം തൃശൂരിനുള്ളത് ഈ ശിവന്റെ നഗരമാകയാലാണ്. വില്വമംഗലം ശിവന്റെ ജട കണ്ട് നടക്കാതെ ശയനപ്രദക്ഷിണം ചെയ്ത കഥ ഇവിടെയും പറമ്പത്തളിയിലുമുണ്ട്. എട്ടാം നൂറ്റാണ്ടിൽ ജീവി ച്ചിരുന്ന നീലകണ്ഠൻനമ്പൂതിരി മൂന്നു ചമ്പുക്കൾ രചിച്ചത് കൊച്ചി ത്തമ്പുരാക്കന്മാരുടെ മൂന്നു പ്രധാനക്ഷേത്രങ്ങളെക്കുറിച്ചാണ്. തെങ്കല നാഥോദയം (വടക്കുന്നാഥൻ), ചെല്ലൂർനാഥോദയം (തളിപ്പറമ്പ് രാജ രാജേശ്വരൻ), നാരായണീയം(തൃപ്പൂണിത്തുറ പൂർണ്ണത്രയീശൻ). വട ക്കുംകൂറിന്റെ അഭിപ്രായം തെങ്കലനാതോദയം പുനത്തിന്റെ കൃതിയാ വാമെന്നാണ്. . ഉള്ളൂർ അത് അംഗീകരിച്ചിട്ടില്ല. 12ആം നൂറ്റാണ്ടിലെ 3 വട്ടെഴുത്തുലിഖിതങ്ങളിൽ കൊടുവായരേച്ചികച്ചം എന്ന് കാണുന്നുണ്ട്. ഇതായിരുന്നുവത്രെ ആദ്യകാലത്ത് കേരളത്തിലെ പ്രജകൾക്ക് ഉണ്ടായി രുന്ന നിയന്ത്രണം. നമ്പൂതിരിബ്രാഹ്മണരുടെ നിയമങ്ങളാണിവ. 14ആം നൂറ്റാണ്ടിലെ ചന്ദ്രോത്സവത്തിലും വടക്കുന്നാഥന്റെ ലഘുവിവരണമുണ്ട്.

വളരെ പുരാതനമായ ക്ഷേത്രമാണ്. പരശുരാമൻ കേരളത്തിലെ 64 ഗ്രാമങ്ങളിലെ ബ്രാഹ്മണരോട് ശിവനെ തപം ചെയ്ത് രാജ്യത്തെ അനുഗ്രഹിക്കാനായി പ്രാർത്ഥിക്കാൻ ആവശ്യപ്പെട്ടു. ഋഷഭരൂപനായ ശിവൻ പാർവ്വതീപുത്രസമേതനായി എഴുന്നള്ളി. ഋഷഭം കുന്നിന്റെ രൂപമെടുത്തു(ഋഷഭാചലം). പരശുരാമനു മുമ്പിൽ മഹാദേവൻ പ്രത്യ ക്ഷപ്പെട്ട സ്ഥലമാണ് വടക്കുന്നാഥന്റെ മൂലസ്ഥാനം. പരശുരാമനാണ്

ശിവന്റെ ജ്യോതിർലിംഗം പ്രതിഷ്ഠിച്ചത്. പിന്നീട് ശ്രീരാമനെ പ്രതിഷ്ഠിച്ചു. ഒടുവിൽ ശങ്കരനാരായണനെ നടുവിലും പ്രതിഷ്ഠിച്ചു. അതായത് മൂഷകവംശത്തിന്റെ ആരംഭകാലം മുതലേ ക്ഷേത്രം ഉണ്ട്. ശങ്കരാചാര്യനെ മകനായി ലഭിക്കാൻ അഞ്ചാം നൂറ്റാണ്ടിന്റെ ആദ്യത്തിൽ ശിവഗുരുവും ആര്യാംബയും ഇവിടെ തപസ്സിരുന്നിട്ടുണ്ട്. 17 ഉപനിഷത്തുക്കളുടെ ഭാഷ്യവും 33 സംസ്കൃതഗ്രന്ഥങ്ങളും 64 സ്തോത്രവും 2 മന്ത്രശാസ്ത്രഗ്രന്ഥവും ശങ്കരൻ രചിച്ചത് ഈ ദേവന്റെ വരമാണെന്ന് പറയുന്നു. 1776 സപ്തംബർ 18ന് ഹൈദരുടെ സേനാധിപൻ സർദാർഖാൻ ക്ഷേത്രം ആക്രമിച്ചു. നാലുമഠത്തിലെ സ്വാമിമാരും ചേന്ദമംഗലം ഗ്രാമത്തിലേക്ക് ഓടി രക്ഷപ്പെട്ടു. 1776 ഒക്ടോബർ8 ന് അവര് ചേറ്റുവാക്ക് പോയി. രണ്ടുമാസത്തോളം ക്ഷേത്രം അടച്ചിട്ടു. പിന്നീട് സ്വാമിമാർ മടങ്ങിവന്നു. 1789 നവമ്പറിൽ ടിപ്പു കൊച്ചിയെ ആക്രമിച്ചു. ഡിസംബർ 14നാണ് തൃശൂരിലെത്തി ഒരുമാസം താമസിച്ചത്. വടക്കുന്നാഥക്ഷേത്രത്തെ തന്റെ ഓഫീസാക്കി മാറ്റി. ബ്രാഹ്മണമഠങ്ങളെ ഓഫീസർമാർക്ക് താമസിക്കാൻ കൊടുത്തു. വടക്കുന്നാഥന്റെ സ്വത്തുക്കളും ആഭരണങ്ങളും എടുത്തു. ഒന്നരവർഷം ക്ഷേത്രം അടച്ചിടേണ്ടിവന്നു.

ഇവിടത്തെ തൃപ്പുകക്ക് അശ്വത്ഥാമാവ് വരുന്നു എന്നാണ് സങ്കൽപ്പം. അശ്വത്ഥാമാവിന് ത്രിശക്തികളും തരുന്ന മന്ത്രം കൊടുത്തത് വടക്കുന്നാഥനാണ്. . അത് ദുരുപയോഗപ്പെടുത്തിയതിനാലാണ് എല്ലാം നഷ്ടമായത്. ദ്രോണരും കേരളത്തിലെ മൂഷകരാജവംശവും ഭരദ്വാജഗോത്രമാണ്. അശ്വത്ഥാമാവിന്റെ പരമ്പരകളായ പല്ലവരാജവംശവും ഭരദ്വാജഗോത്രമാണ്. ഈ പാരമ്പര്യമാണ് അശ്വത്ഥാമാവിന് വടക്കുന്നാഥനിലെ തൃപ്പുകക്ക് വരാനുള്ള കാരണം. ഒരിക്കൽ ഒരു നമ്പൂതിരി അശ്വത്ഥാമാവിനെ ഇവിടെ നേരിട്ട് കണ്ടതായി ഐതിഹ്യം. ക്ഷേത്രത്തിനുമുന്നിലെ വെള്ളക്കാളയും വടക്ക്,കിഴക്ക് ചുമരിലെ ചിത്രങ്ങളും കൂത്തമ്പലത്തിലെ മോഹിനിയക്ഷിയും കിണറിലെ വാസുകിചിത്രവും പ്രസിദ്ധമാണ്. പണ്ട് ഓരോ ഗ്രാമക്ഷേത്രത്തിനും ഒരു സങ്കേതവും അതിന് ഒരു ഭരണസ്ഥാനവുമുണ്ടായിരുന്നു. രണ്ടുതരം സങ്കേതമുണ്ട്. യോഗക്കാരുടെ (നമ്പൂതിരിബ്രാഹ്മണരുടെ) സഭയും, രാജാക്കന്മാരും പ്രജകളുമുൾപ്പെട്ട ദേശക്കാരുടെ സഭയും. രണ്ടിനും സ്വതന്ത്രഭരണരീതിയാണ്. യോഗക്കാരിലാണ് ഭരണച്ചുമതല. ഈശ്വരന്റെ പ്രതിപുരുഷനായി സനാതനധർമ്മം അനുഷ്ഠിക്കുന്ന യോഗക്കാരുടെ തലവനാണ് യോഗാതിരി. കൃഷ്ണാനദീതീരത്തുനിന്ന് പരശുരാമൻ ആദ്യയോഗാതിരിയെ കൊണ്ടുവന്നു. പിന്നീട് 22 നമ്പിമാരാണ് തെരഞ്ഞെടുത്തിരുന്നത്. പട്ടില്ലം നമ്പൂതിരി, പൊന്നഴിക്കാട്ട് കൈമൾ, ആഴ്വാഞ്ചേരി തമ്പ്രാക്കൾ, പന്നിയൂർവാൾനമ്പിയായ കക്കാട്ട് കാരണവപ്പാട്, അകംകോയ്മ കുറുമ്പ്രനാട് രാജാവ്, പുറംകോയ്മ പെരുമ്പടപ്പ് കൊച്ചിരാജാവ് .



വടക്കുന്നാഥക്ഷേത്രം

ഡോ. സുവർണ്ണനാലപ്പാട്ട് ട്രസ്റ്റ്



വടക്കുന്നാഥക്ഷേത്രസമുച്ചയത്തിലെ ശ്രീരാമക്ഷേത്രം ചതുരദ്വിതലം

ഡോ.സുവർണ്ണ നാലപ്പാട്ട് ട്രസ്റ്റ്




ദേവസ്വം ഗ്രന്ഥവരിയിൽ പെരുമ്പടപ്പ് വലിയ തമ്പുരാന്റെ യോഗാതിരിസ്ഥാനാരോഹണം വിവരിക്കുന്നുണ്ട്. വടക്കുന്നാഥന്റെ സങ്കേതം കാണാട്ടുകര, അരണാട്ടുകര, മുക്കാട്ടുകര, പുറനാട്ടുകര ഉൾപ്പെട്ട 18 ക്ഷേത്രങ്ങളായിരുന്നു. 18ആം നൂറ്റാണ്ടിൽ സാമൂതിരികാലത്താണ് യോഗാതിരി രാഷ്ട്രീയത്തിലിടപെട്ടത്. 1750 മുതൽ 1762 വരെ സാമൂതിരിയുടെതായിരുന്നു ക്ഷേത്രം. അന്ന് പാതായിക്കരയായിരുന്നു യോഗാതിരി. 1763ൽ സ്ഥാനമേറ്റ പൊച്ചിപെുമ്പടപ്പുസ്വരൂപം അദ്ദേഹത്തെ പുറത്താക്കി. ക്ഷേത്രഭരണം ഗ്രാമക്കാർക്കും മൂത്തതുമാർക്കും ശാന്തിക്കാർക്കുമായി വീതിച്ചുകൊടുത്തു. 1790- 1805 വരെ ഭരിച്ച കൊച്ചിരാജാവ് ശക്തൻതമ്പുരാൻ വടക്കുന്നാഥക്ഷേത്രവും പെരുവനവും ഏറ്റെടുത്തു. രണ്ടിടത്തും യോഗാതിരിസ്ഥാനം തന്നെ ഒഴിവാക്കി.




5 പ്രാകാരവും 5 പൂജയുമുള്ള മഹാക്ഷേത്രമാണ് വടക്കുന്നാഥക്ഷേത്രം. ദക്ഷിണകൈലാസമെന്നാണ് പറയുക. അകത്തേ ബലിവട്ടത്തിൽ നാലു ക്ഷേത്രമുണ്ട്. മൂന്നെണ്ണം പ്രധാനമാണ്. ശിവൻ,ശങ്കരനാരായണൻ, ശ്രീ രാമൻ. കൂടാതെ ഗണപതിക്ക് ഉപദേവതാക്ഷേത്രവും ഉണ്ട്. മഹാദേവന്റെ പിന്നിലായി ഭദ്രകാളിയുണ്ട്. വടക്കുഭാഗത്തുള്ളതാണ് മഹാദേവക്ഷേത്രം. വൃത്തഏകതലം പടിഞ്ഞാട്ട് അഭിമുഖം. പ്രണാളത്തിന്റെ ചുണ്ട് ഒരു കുള്ളന്റെ തലയിലാണ്. ഈ ഭൂതഗണം ചോളകാലത്തുള്ളതാണ്. രണ്ടുകൈകളും മടിയിലാണ്. മുമ്പിൽ ജലത്തൊട്ടി. ശിലാപഞ്ജരങ്ങൽക്ക് ഉത്തരവും വലഭിയും കപോതവുമുണ്ട്.




ഗളത്തിലെ മനുഷ്യരൂപങ്ങൾ മനോഹരമാണ്. നട അടച്ചാലും ഒരു nitchലൂടെ നോക്കിയാൽ വടക്കുന്നാഥനെ കാണാം. പിന്നിലാണ് പാർവ്വതി. തെക്ക് പ്രസാദം കൊടുക്കുന്നു. അന്തരാളത്തിൽ 12 അകത്തും 16

പുറത്തുമായി 28 തൂണുള്ള വലിയ ഹാളുണ്ട്. ഗർഭഗൃഹം അളവ് 18, 102, 26.5 സെ മീ വീതം. മുകളിൽ മേൽക്കൂരയില്ലാത്തത് വടക്കുന്നാഥനെ അഭിഷേകം ചെയ്ത നെയ്യുമലയുടെ ഉയരത്തെ ബാധിക്കാതിരിക്കാനാണ്. 64 തേക്കുതടികളിലാണ് ഉത്തരം ഉറപ്പിച്ചിരിക്കുന്നത്. ശ്രീകോവിലിന്റെ ചുറ്റളവ് 44.80 സെ മീ, ഉയരം 9.15 സെ മീ. 1.83 മീ ഉയരത്തിലാണ് സ്വർണ്ണത്താഴികക്കുടം. ശാസ്ത്രപ്രകാരം പത്മപ്രാസാദമായിട്ടാണ് ശ്രീകോവിലിന്റെ പണി. ഗർഭഗൃഹം കേസരം. തൂണും ചുമരും ദലങ്ങൾ. മേല്ശാന്തിക്കുമാത്രം അടിക്കാൻ കഴിയുന്ന ഓട്ടുമണിമേൽ വാസുകിശിൽപ്പമുണ്ട്.പുറത്ത് 12ഉം അകത്ത് നാലുമായി 16 തൂണുണ്ട് നമസ്കാരമണ്ഡപത്തിന്. പ്രധാനക്ഷേത്രത്തിന്റെ സോപാനത്തിനും ശങ്കരനാരായണന്റെ നമസ്കാരമണ്ഡപത്തിനും ഇടയിലായി തെക്കുപടിഞ്ഞാറായി ചതുരഏകതലഗണപതിക്ഷേത്രം. അതിന്നുപിന്നിൽ ദീർഘചതുരമായി ഗണപതിഅറ. കല്ലുകൊണ്ടുള്ള ഈ അറ കിഴക്ക് വാതിലുണ്ടെങ്കിലും തുറക്കാറില്ല. പണ്ട് അമൂല്യവസ്തുക്കൾ ശേഖരിച്ചിരുന്ന അറയാണ്. (രത്നം മുതലായവ). ഇതുപോലെ ഒന്ന് പെരുവനത്തുള്ളത് ടിപ്പു പൊളിച്ചു. ഇവിടെ ഭാരവാഹികൾ തുറക്കാനനുവദിച്ചു. അതിനാൽ പൊളിക്കാതെത്തന്നെ രത്നമെല്ലാം കൊണ്ടുപോയി.

ശങ്കരനാരായണക്ഷേത്രം മദ്ധ്യത്തില് വൃത്തദ്വിതലമായി പടിഞ്ഞാട്ട് അഭിമുഖം. വ്യാസം 28.80 മീ. ഉയരം 10.68 മീ.ശ്രീകോവിലിൽ മ്യൂറലുകളുണ്ട്. നമസ്കാരമണ്ഡപം ചെറിയതാണ്. (3..48 മീ വശം). ശ്രീരാമക്ഷേത്രം ചതുരദ്വിതലം പടിഞ്ഞാട്ട് അഭിമുഖം. ദ്വിതലമുഖമണ്ഡപമുണ്ട്. പ്രണാളം താങ്ങുന്നത് നിൽക്കുന്ന ഭൂതഗണം. അൽപ്പം മടക്കിയ കാലുകളാണ്, വലത്തുകൈ ഉയർത്തി ഇടതുകൈ കടിഹസ്തം. നമസ്കാരമണ്ഡപത്തിൽ മനോഹരമായ ശിൽപ്പങ്ങളുണ്ട്. വശം 6.93 മീറ്ററാണ്. 4 അകത്തും 12 പുറത്തുമായി 16 തൂണുകളുണ്ട്. ഈ നമസ്കാരമണ്ഡപത്തിന് നാലുവശത്തുനിന്നും പടികളുണ്ടെന്നത് പ്രത്യേകതയായി തോന്നി.

അന്തഹാരം(ചുറ്റമ്പലം)നാലുവാതിലുണ്ട്. മൂന്ന് മൂന്നു ദേവതമാരെ അഭിമുഖീകരിച്ച് പടിഞ്ഞാറുവശത്ത്. നാലാമത്തേത് വടക്ക്. വലിയമ്പലം തൂണുകളുള്ള വലിയ ഹാളാണ്. വടക്ക് വലിയ മാര്ബിൾ നന്ദി. (പ്രധാനകവാടത്തിനടുത്ത്, വടക്കുന്നാഥനെ അഭിമുഖീകരിച്ച്) അതിന്നടുത്ത് വാസുകീചിത്രം വടക്കേ ചുമരിലും നടരാജചിത്രം കിഴക്കേ ചുമരിലും. വടക്കേ നാലമ്പലത്തിൽ തെക്ക് അഭിമുഖമായി വേട്ടേക്കരന്ന് ഉപദേവതാക്ഷേത്രം. തിടപ്പള്ളി കിഴക്കേ നാലമ്പലത്തിൽ, ശങ്കരനാരായണന്നും ശ്രീരാമന്നും പിന്നിലും വടക്കുന്നാഥന്റെ തെക്കുകിഴക്കുമാണ്. ആദ്യം ഉണ്ടാക്കിയ ക്ഷേത്രം വടക്കുന്നാഥക്ഷേത്രമാണെന്നതിന് ഇത് തെളിവാണ്. മദ്ധ്യഹാരം(വിളക്കുമാടം)15.5. മീ നീളമുണ്ട്. 11.7 മീ വീതി. 122 തൂണിൽ 11 വരി വിളക്ക്. എല്ലാ ഭാഗത്തും വിളക്കുണ്ട്. കൂടാതെ ഋഷഭക്ഷേത്രത്തിന്റെ വശത്തും വിളക്കുണ്ട് (കിഴക്കെ 8 തൂണിൽ 9 വരി, പടിഞ്ഞാറെ നാലുതൂണിൽ 8 വരി, വടക്ക് 5 തൂണില് 8വരി. കിഴക്ക് 72, കിഴക്കും പടിഞ്ഞാറും കൂടി 72 ആകെ 144 ദീപം നന്ദിക്ഷേത്രത്തിലുണ്ട്. )









ബാഹ്യഹാരം (പുറത്തെ പ്രദക്ഷിണവഴി) മൂന്നു വലിയ ബലിക്കല്ല്, 11 വരിയുള്ള ദീപസ്തംഭം വടക്കുന്നാഥന്, 9 വരിയുള്ളത് മറ്റു രണ്ട് ക്ഷേത്രത്തിനും, വടക്കുഭാഗത്ത് കിഴക്കഭിമുഖമായി ഋഷഭന് ക്ഷേത്രം. ഋഷഭൻ വടക്ക്ഭാഗത്ത് വിളക്കുമാടത്തിന്റെ തെക്കുപടിഞ്ഞാറ് ഏക തലശ്രീകോവിൽ. ഉറങ്ങുന്ന നന്ദിയാണ്. മണി അടിച്ച് ഉണർത്താനുള്ള ധ്യാനമന്ത്രം ക്ഷേത്രത്തിൽ ശിലാലിഖിതമായി കൊത്തിവെച്ചിട്ടുണ്ട്. കിഴക്ക് പ്രദക്ഷിണവഴിക്കും വിളക്കുമാടത്തിനുമിടയിൽ ദ്വിതല ശ്രീ കോവിൽ ചതുരം പടിഞ്ഞാട്ടഭിമുഖമായി കാണുന്നത് സിംഹോദരനാണ്. ശങ്കരനാരായണന്റെ പിന്നിലായി കാണാം. അതിന് പ്രത്യേകം പ്രദക്ഷിണവഴിയുണ്ട്. മര്യാദക്ക് 4 ഗോപുരമുണ്ട്. പടിഞ്ഞാറ് ത്രിതലമാണ്. വടക്കേ ദ്വിതലഗോപുരം ശാന്തിക്കാർക്കുമാത്രമുള്ളതാണ്. കിഴക്കേ

ദിതലഗോപുരം പാറമേക്കാവ് ക്ഷേത്രത്തിന് അഭിമുഖമാണ്. തെക്കേ ത്രിതലഗോപുരം പൂരത്തിനു മാത്രമേ തുറക്കുകയുള്ളു. പ്രദക്ഷിണവഴിക്കും മര്യാദക്കുമിടയിൽ , പടിഞ്ഞാറെ ഗോപുരത്തിലൂടെ കടന്നാൽ ക്രമമായി കാണുന്ന നിർമ്മിതികൾ ഇപ്രകാരമാണ്.1. ഗോശാലകൃഷ്ണ ക്ഷേത്രം കിഴക്കഭിമുഖം, 2 കൂത്തമ്പലം ക്ഷേത്രത്തിന് കിഴക്ക് ദീർഘ ചതുരം . രംഗപീഠം ചതുരമാണ് .വശം 6.3 മീ. നേപത്ഥ്യം (അണിയറ) 5.4 മീ x 2.2 മീ. ഉത്തരത്തിൽ ദാരുശിൽപ്പങ്ങളുണ്ട്. 3. പരശുരാമക്ഷേത്രം. വടക്കുകിഴക്ക് കിഴക്കഭിമുഖമായികാണുന്നു. ഇവിടെ വിഗ്രഹമില്ല. കരിങ്കല്ലു മാത്രം. സ്വാമിക്കല്ല് മാതൃകയാണ്. ക്ഷത്രിയരും ബ്രാഹ്മണരും ഇവിടെ തൊഴാറില്ല. 4. തെക്കുകിഴക്കും തെക്കുപടിഞ്ഞാറുമായി തറകളാണ്. തെക്കു കിഴക്ക് ചിദംബരനാഥരും രാമേശ്വരം സേതുനാഥനും . തെക്കുപടിഞ്ഞാറ് മൂന്നു തറ .ഏറ്റവും തെക്ക്പടിഞ്ഞാറെ മൂലയിൽ ഭക്തജനങ്ങൾക്ക് കൂടൽമാണിക്കത്തെ ദേവനെ തെക്കോട്ടുതിരിഞ്ഞും ഊരകത്തമ്മ തിരുവടിയെ തെക്കുകിഴക്കുതിരിഞ്ഞും  തൊഴാനാണ്. അതിന്നു വടക്കാണ് വ്യാസത്തറ. അതിന്റെ തെക്കുപടിഞ്ഞാറെ മൂലക്ക് മറ്റൊരു ശില(സാമിക്കല്ല്) വ്യാസൻ തപം ചെയ്ത സ്ഥലമാണ്.  വടക്കുപടിഞ്ഞാറ് മര്യാദക്കടുത്ത് , കിഴക്കഭിമുഖമായി നാഗത്തറ. ശ്രീവാസുകിയും നാഗരാജനും. അയ്യപ്പക്ഷേത്രത്തിനുപിന്നിലായി ഹനുമാൻതറ. മൃതസഞ്ജീവനി കൊണ്ടുവരുമ്പോൾ ഇവിടെ ഒരു കഷ്ണം വീണു എന്ന് വിശ്വാസം. 5.അയ്യപ്പൻ. തെക്കുപടിഞ്ഞാറ്. കിഴക്കഭിമുഖം. കേരളത്തിലെ ഏറ്റവും ചെറിയ ഗജപൃഷ്ഠശ്രീകോവിലെന്ന് പറയുന്നു. ഇത് ശരിയാണോ എന്ന് സംശയം. വയനാട്ടിലെ വെളിയമ്പംകോട്ടയും ചൊവ്വല്ലൂരിലെ സുബ്രഹ്മണ്യക്ഷേത്രവും ചെറിയ ഗജപൃഷ്ഠശ്രീകോവിലുകളാണ്. അയ്യപ്പന്ന് തെക്കുവശത്ത് ടിപ്പു നശിപ്പിച്ച സപ്തമാതൃകാവിഗ്രഹാവശിഷ്ടങ്ങളുണ്ട്. 6.ആദിശങ്കരക്ഷേത്രം ചതുരഏകതലം കിഴക്കഭിമുഖം, പുതിയതാണ് . 1982ലാണ് പണിതത്. ക്ഷേത്രത്തിലെ ഇന്നത്തെ പൂജാക്രമം ക്രമീകരിച്ചത് ശങ്കരാചാര്യരാണെന്ന് കരുതുന്നു. 7. ശംഖചക്രങ്ങൾ. ചതുരഏകതലം കിഴക്കഭിമുഖം. ശ്രീശങ്കരന്റെ ഭൌതികാവശിഷ്ടത്തിനു മുകളിൽ സ്ഥാപിച്ചതെന്ന് പറയുന്നു. കേദാരനാഥിലാണ് ശങ്കരന്റെ മഹാസമാധി എന്നും കേൾവിയുണ്ട്.

ഗോപുരങ്ങളിൽ ഭാഗവതകഥ കൊത്തിയിട്ടുണ്ട്. വടക്കേ ഗോപുരം കടന്നാൽ ശാന്തിമഠം, കൊക്കറിണി, വടക്കേ ചിറ, നീലജലമുള്ള സൂര്യപുഷ്കരിണി, നീലയല്ലാത്ത ചന്ദ്രപുഷ്കരിണി (ക്ഷേത്രത്തിലേക്ക് ജലം ഇതിൽനിന്നാണ്). 1974ൽ ഈ ഗോപുരം കത്തി. പുനരുദ്ധരിച്ചു. കിഴക്കേ ഗോപുരം പുരാണങ്ങൾ കൊത്തിയതാണ്. യോഗാതിരിമാരുടെ കാലത്ത് വധശിക്ഷക്ക് വിധിക്കപ്പെട്ട കൊലയാളികളെ ശങ്കരനാരായണ ക്ഷേത്രത്തിൽ തൊഴീച്ച ശേഷം പുറത്തേക്ക് കടത്താൻ മാത്രമാണ് തെക്കേ ഗോപുരവാതിൽ തുറന്നിരുന്നത്. തെക്കോട്ടെടുക്കുക എന്നത് മരണാനന്തരച്ചടങ്ങാണ്.ഇപ്പോൾ ഈ ഗോപുരം പൂരത്തിന് മാത്രം തുറക്കുന്നു.  വടക്കുപടിഞ്ഞാറെ മൂലക്ക് വിൽക്കുഴിതീർത്ഥമാണ്.

പ്രദക്ഷിണക്രമം. ആദ്യം വിൽക്കുഴിതീർത്ഥം ശിരസ്സിൽ തളിക്കുക. പിന്നെ, 1. വെള്ളക്കാള, വാസുകി, നടരാജചിത്രം തൊഴുക. 3. വേട്ടേക്കരനെ തൊഴുക. 3. സോമസൂത്രം വരെ ചെന്ന് താഴികക്കുടം തൊഴു

ക. 4. വടക്കുന്നാഥനെ തൊഴുക.5. നമസ്കാരമണ്ഡപം പ്രദക്ഷിണം വെച്ച് ശ്രീപാർവ്വതിയെ തൊഴുക. 6. സോമസൂത്രം വരെ ചെന്ന് താഴികക്കുടം. 7 ഗണപതി. 8 ശങ്കരനാരായണൻ. പ്രദക്ഷിണം പൂർത്തിയാക്കി രാമനെ തൊഴുക. 9. രാമനേയും നമസ്കാരമണ്ഡപത്തേയും പ്രദക്ഷിണം വെക്കുക. 10. വീണ്ടും ശങ്കരനാരായണനെ നമസ്കാരമണ്ഡപം ഉൾപ്പെടെ പ്രദക്ഷിണം. 11 വീണ്ടും ഗണപതി. 12 വീണ്ടും പാർവ്വതി. 13. സോമസൂത്രം, താഴികക്കുടം. 14. വടക്കുന്നാഥൻ. 15. സോമസൂത്രം താഴികക്കുടം 16. ഗണപതി 17. ശങ്കരനാരായണപ്രദക്ഷിണം. 18. രാമപ്രദക്ഷിണം. 19 ശങ്കരനാരായണൻ 20. രാമൻ. 21 ഗണപതി 22 പാർവ്വതി 23 സോമസൂത്രം താഴികക്കുടം. 24 സോമസൂത്രം പാർവ്വതി. 25 പിന്നിലേക്ക് നടന്ന് പുറത്തുവരിക.

പിന്നീട് ചുറ്റമ്പലത്തിന്റെ പുറത്തേ ദേവദർശനക്രമം. 1 ഗോശാലകൃഷ്ണ പ്രദക്ഷിണം. 2. നന്ദികേശ്വരനെ മണികൊട്ടി നൂലുകെട്ടി(വസ്ത്രം)തൊഴുക 3.പരശുരാമപ്രദക്ഷിണം. 4 സിംഹോദരൻ. 5. സിംഹോദരന്റെ വടക്കുഭാഗത്തുനിന്ന് വടക്കോട്ടുനോക്കി കാശി വിശ്വനാഥനെ. 6.സിംഹോദരന്റെ പ്രദക്ഷിണം. 7. വടക്കുന്നാഥന്റെ താഴികക്കുടം. 8. ശങ്കരനാരായണന്റെ താഴികക്കുടം. 9. വിലക്കുമാടത്തിലെ ദ്വാരത്തിലൂടെ നോക്കി ശ്രീരാമനെ തൊഴുക. 10. തെക്കുകിഴക്കേ തറ പ്രദക്ഷിണം വെച്ച് വടക്കുനോക്കി ചിദംബരേശ്വരനാഥനേയും കിഴക്കുനോക്കി രാമേശ്വരസേതുനാഥനേയും. തെക്കേ ഗോപുരം നോക്കി കൊടുങ്ങല്ലൂരമ്മയേയും . തെക്കുപടിഞ്ഞാറെ തറ കൂടൽമാണിക്കം സ്വാമി, തെക്കുപടിഞ്ഞാറു നോക്കി ഊരകത്തമ്മതിരുവടി. 11. പ്രദക്ഷിണവഴിയിലെ തറ മേൽനിന്ന് 3 താഴികക്കുടവും . വടക്കുകുഴക്ക് അയ്യപ്പനേയും. 12. ഹനുമാന്റെ അനുഗ്രഹത്തിനായി ഒരു പുഷ്പം ശിരസ്സിൽ വെക്കുക. 13 നാഗരാജാ 14 ശങ്കരാചാര്യ 15 ശംഖചക്രം

തേക്കിൻകാടുമൈതാനത്തിലാണ് മൂലസ്ഥാനം. നടുവിലാൽ, പടിഞ്ഞാറ് നായ്ക്കനാൽ, മണികണ്ഠനാൽ (ഗണപതിസുബ്രഹ്മണ്യക്ഷേത്രം), തെക്കുപടിഞ്ഞാറ്. പടിഞ്ഞാറെ ഗോപുരം, നമസ്കാരമണ്ഡപം ശ്രീകോവിൽച്ചുമർ ഇവയിൽ ശിൽപ്പങ്ങളും മ്യൂറലുകളും പ്രസിദ്ധമാണ്. വടക്കുന്നാഥവിഗ്രഹം നെയ്യു മൂടിയിരിക്കുന്നതിനാൽ കാണുകയില്ല. മുമ്പിലുള്ള ഇരുമ്പുകഷ്ണത്തിലാണ് 15 ചന്ദ്രക്കലാഭരണം (സ്വർണ്ണം) ചാർത്തുന്നത്. കോണിവെച്ചാണ് നെയ്യഭിഷേകം. (ഉയരം). നിറയെ വിളക്കുണ്ടായിട്ടും ഏതുകാലത്തും നെയ്യ് ഉരുകാറില്ല എന്നത് അത്ഭുതമാണ്. ഇവിടെ അർച്ചനാബിംബമോ ഉത്സവബിംബമോ ഇല്ല. പാർവ്വതി 121 സെ മീ ഉള്ള ദാരുശിൽപ്പമാണ്. നിൽക്കുകയാണ്. ഇടംകൈ കടിബന്ധം. വലം കൈയിൽ താമര. ഇത് മേൽശാന്തി ദർശിച്ച രൂപമാണ്. ദേവിക്ക് 30 സെ മീ പഞ്ചലോഹഅർച്ചനാബിംബമുണ്ട്. മൂലവിഗ്രഹത്തിന്റെ അതേ മാതൃകയാണ്. ഇരിക്കുന്ന ഗണപതി 45 സെ മീ ശില.
ശങ്കരനാരായണന്റെ ശിലാവിഗ്രഹം മനോഹരമാണ്. വലത്ത് ശിവനും ഇടത്ത് നാരായണനുമാണ്. ചതുരഭുജമൂർത്തിയായി നിൽക്കുന്ന രൂപം 90 സെ മീ. വലത്ത് മുകളിലെ കയ്യിൽ മഴു,താഴെ ത്രിശൂലം. ഇടത്ത് മുകളിലെ കൈയിൽ ചക്രം, താഴെ ഗദ. നിൽക്കുന്ന ശ്രീരാമവിഗ്രഹം 90 സെ മീ ചതുർഭുജം ശംഖചക്രഗദാപത്മം. ഇരിക്കുന്ന വേട്ടേക്കരൻ 15

സെ മീ.  നിൽക്കുന്ന ഗോശാലകൃഷ്ണൻ 60 സെ മീ ദ്വിഭുജം. നന്ദി കിടക്കുകയാണ്. പരശുരാമന് കരിങ്കൽവിളക്ക് മാത്രം. ഇരിക്കുന്ന സിംഹോദരൻ 75 സെ മീ രണ്ട് കൈ. വലത്ത്ത്രിശൂലം, ഇടത്ത് പാത്രം. ഇരിക്കുന്ന അയ്യപ്പൻ 60 സെ മീ. ഇരിക്കുന്ന ശങ്കരാചാര്യർ വലത്ത് ദണ്ഡും ഇടത്ത് കമണ്ഡലുവും ധരിച്ചിരിക്കുന്നു. നാഗങ്ങൾ ഇരിക്കുകയാണ്. തൃപ്പുകക്ക് എല്ലാ ദേവന്മാരും അശ്വത്ഥാമാവും ,വരുന്നു. (അശ്വത്ഥാമാവ്  പല്ലവവംശസ്ഥാപകനാണ്).

പണ്ട് ആറാട്ടുപുഴ പൂരത്തിൽ പങ്കെടുത്തിരുന്നവരാണ് തൃശൂർപൂരത്തിലും പങ്കെടുക്കുന്നത്. ശക്തൻതമ്പുരാന്റെ കാലത്ത് ഒരു കനത്ത മഴയിൽ ആറാട്ടുപുഴക്ക് വടക്കുള്ള പത്തുക്ഷേത്രങ്ങൾക്ക് ആറാട്ടുപുഴ പൂരത്തിൽ പങ്കെടുക്കാൻ കഴിഞ്ഞില്ല. അവരെ മറ്റുള്ളവർ കളിയാക്കിയപ്പോൾ ഇനി ഈ പൂരത്തിൽ കൂടില്ല എന്ന് നിശ്ചയിച്ചു. ശക്തൻതമ്പുരാൻ അവരെ തേക്കിൻകാട്ടിലെ പുതിയപൂരം കൂടാൻ ക്ഷണിച്ചു. നൈതലക്കാവ്, ചൂരക്കാട്ടുകാവ്, അയ്യന്തോൾ, ചെമ്പൂക്കാവ്, തിരുവമ്പാടി, പാറമേക്കാവ്,ലാലൂർ,കണിമംഗലം,കാരമുക്ക്,കിഴക്കുംപാട്ടുകരയിലെ പന്മുക്കുംപള്ളിക്ഷേത്രം ഇവയാണ് 10 ക്ഷേത്രം. ഇതിൽ പന്മുക്കുംകാവ് പിന്നീട് ഇതിൽനിന്ന് പിന്മാറുകയും വീണ്ടും പങ്കെടുക്കുകയുംചെയ്തു. മേടമാസത്തിലെ ഉത്രം രാത്രിയിലാണ് തൃശൂർപൂരം.ശ്രീമൂലസ്ഥാനത്തെത്തി ഗോപുരം കടക്കുന്നതിന്ന് ഓരോ ക്ഷേത്രത്തിനും നിശ്ചിതസമയമുണ്ട്.തിരുവമ്പാടിയുടെ മഠത്തിൽവരവും പാറമേക്കാവിന്റെ ഇലഞ്ഞിത്തറമേളവും  ,തെക്കോട്ടിറക്കവും,വെടിമരുന്നുപ്രയോഗവും തൃശൂർപൂരത്തിലെ പ്രധാനകാഴ്ചകളാണ്.

മഠത്തിൽവരവ്ഃ-നടുവിൽമഠത്തിൽനിന്ന് കൃഷ്ണന്റെ കോലവും തിരുവമ്പാടിഭഗവതി(ഭദ്രകാലി)യുടെ തിടമ്പും എഴുന്നള്ളിച്ച് 11.30ന് 3 ആനകളും പഞ്ചവാദ്യവുമായി പുറപ്പെടും. റൌണ്ഡിന്റെ പടിഞ്ഞാറുഭാഗത്തു വെച്ച് നാല് ആനകളും കൂടി ചേരും. നടുവിലാൽവഴി നായ്ക്കനാൽ വരെ 200 ചെണ്ടക്കാരുമായി വന്ന് ഉച്ചക്ക് മൂന്നുമണിക്ക് അവസാനിക്കും.

ഇലഞ്ഞിത്തറമേളം. പാറമേക്കാവിൽനിന്ന് 12 മണിക്ക് ചെറിയ പാണി. 12.30ന് 15 ആന,ചെമ്പടതാലത്തിലുള്ള പാണ്ടിമേളം. 2 മണിക്ക് വടക്കുന്നാഥക്ഷേത്രത്തിൽ കടന്ന് കൂത്തമ്പലത്തെ അഭിമുഖീകരിച്ച് നിൽക്കും. 300 പേരുടെ പാണ്ടിമേളമാണ്. പിന്നെ തെക്കോട്ടിറക്കമാണ്. ആദ്യം പാറമേക്കാവ് തിരുവമ്പാടി കൂടിക്കാഴ്ച. മേളവും കുടമാറ്റവും ആലവട്ടം,വെഞ്ചാമരവും എല്ലാമായി 1.30ന് തീരും.  3 മണിക്ക് രണ്ടരമണിക്കൂർ വെടിക്കെട്ടാണ്.

പ്രതിഷ്ഠിച്ച തന്ത്രി പരശുരാമനാണ്. ആദ്യത്തെ മേൽശാന്തി ബൃഹസ്പതിയായിരുന്നു. തന്ത്രി ഗൃഹസ്ഥനും യോഗാതിരി വാനപ്രസ്ഥനും സ്വാമിയാർ സന്യാസിയും കൂടിയാരിന്നു പൂജ. ഇപ്പോഴത്തെ തന്ത്രി  പുലിയന്നൂരാണ്.. രണ്ട് മേൽശാന്തിമാരുണ്ട്.

39. കുളശ്ശേരി ലക്ഷ്മിനരസിംഹമൂർത്തി. 150 മീ തെക്കുപടിഞ്ഞാറ്. (വടക്കുന്നാഥനിൽനിന്ന്). ചെറിയങ്ങാടി ജങ്ക്ഷൻവഴി കെ.എസ്.ആർടി.

സി സ്റ്റാന്റിനടുത്ത്.കൊച്ചിരാജവംശത്തിന്റെ ഈ ക്ഷേത്രം നടത്തിയിരുന്നത് കുളശ്ശേരിമനയാണ്. ആ മന ഇല്ലാതായപ്പോഴാണ് കൊച്ചി രാജകുടുംബം നേരിട്ട് നടത്തിത്തുടങ്ങിയത്. 16ആം നൂറ്റാണ്ടുമുതലുള്ള ചരിത്രമേ ഉള്ളു. ഹനുമാൻവിഗ്രഹം കുറപ്പാട്ട് വീട്ടിലെയാണ് ഇവിടേക്ക് മാറ്റി പ്രതിഷ്ഠിച്ചതാണ്. കൊച്ചി വലിയ തമ്പുരാന്റെ ഭാര്യയാണ് ദേവസ്വം ബോഡിനെ ഏൽപ്പിച്ചത്. വൃത്തഏകതലശ്രീകോവിൽ പടിഞ്ഞാട്ട് അഭിമുഖം. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലത്തിന് മൂന്നു വാതിൽ പടിഞ്ഞാറും വടക്കും കിഴക്കും. തെക്കുകിഴക്ക് തിടപ്പള്ളി. പ്രദക്ഷിണവഴിക്ക് പുറത്ത് 3 ഉപദേവതാക്ഷേത്രം. തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖമായി പാർത്ഥസാരഥി, വടക്ക് പടിഞ്ഞാട്ടഭിമുഖമായി ഹനുമാൻ, വടക്കുകിഴക്ക് കിഴക്കഭിമുഖമായി നാഗം. കിഴക്കും പടിഞ്ഞാറും ഗോപുരമുണ്ട്. പടിഞ്ഞാറെ ഗോപുരം ദ്വിതലമാണ്. നിൽക്കുന്ന ലക്ഷ്മീനരസിംഹമൂർത്തി 60 സെ മീ ചതുർഭുജവിഷ്ണു. നിൽക്കുന്ന പാർത്ഥസാരഥി 90 സെ മീ. നിൽക്കുന്ന ഹനുമാൻ 45 സെ മീ. നാഗം ഇരിക്കുന്ന 15 സെ മീ . തന്ത്രി പുലിയന്നൂർ.

40 കൂർക്കഞ്ചേരി മഹേശ്വരക്ഷേത്രം 1916ൽ പ്രതിഷ്ഠിച്ചത് ശ്രീനാരായണഗുരു. ചതുരദ്വിതലം പടിഞ്ഞാട്ട് അഭിമുഖം. തന്ത്രി പറവൂർ ശ്രീധരൻതന്ത്രി.

41. ലാലൂർകാത്യായനി വളരെ പഴയതാണ്. കേരളത്തിൽ രതിസംബന്ധമായചിത്രമുള്ള വളരെ ചുരുക്കം ക്ഷേത്രങ്ങളിലൊന്നാണ്. മൃഗങ്ങളുടെ സംയോഗചിത്രവും പ്രസവചിത്രവുമുണ്ട്. 4 കിമീ തെക്കുപടിഞ്ഞാറ് (തൃശൂരിൽനിന്ന്) കാഞ്ഞാണി റോഡിൽനിന്ന് 10 മൈൽസ്റ്റോൺ അപ്പുറം. 108 ദുർഗ്ഗാക്ഷേത്രങ്ങളിലൊന്ന്. മൂലത്തടത്തിലെ മഞ്ഞത്താഴത്ത് നായർതറവാടിന്റെ ക്ഷേത്രമായിരുന്നു. കൊച്ചിൻസർക്കാറിൽനിന്ന് 1950ൽ ദേവസ്വം ബോഡിനു കിട്ടി. ഒരുകാലത്ത് ലാലൂർദേശം മുഴുവനും ഈ ക്ഷേത്രത്തിന്റെയായിരുന്നു.ചതുരദ്വിതലം കിഴക്കഭിമുഖം. ചുറ്റമ്പലത്തിന് 3 വാതിൽ. കിഴക്കും പടിഞ്ഞാറും വടക്കും. തെക്കുകിഴക്ക് തിടപ്പള്ളി. താഴത്തെ ഭാഗത്തും ഗ്രീവത്തിലും ശിൽപ്പങ്ങളുണ്ട്. നമസ്കാരമണ്ഡപത്തിൽ ദാരുശിൽപ്പങ്ങളാണ്. കാത്യായനിശിലാവിഗ്രഹം നിൽക്കുന്ന 90 സെ മീ ,ചതുർഭുജം ശംഖചക്രഅഭയവരദമുദ്ര. ലാലൂർഭഗവതി കാരമുക്ക് ഭഗവതിയുടെ എടത്തിയാണെന്ന് വിശ്വാസം. തന്ത്രി പുലിയന്നൂർ.



Laloor Karthyayani.Woman in labour being comforted by an old attendant .





42 കണിമംഗലം ശാസ്താവ്. തൃശൂരില്നിന്ന് 5 കിമീ തെക്ക്. പുരാതനമാണ്. കൊച്ചിരാജ്യത്തെ നമ്പൂതിരിമാരിൽനിന്ന് ആറുനാട്ടിലെ മുഖ്യനായ മാളിയേക്കൽ കർത്താവിന് കിട്ടി. ഇവിടത്തെ ശാസ്താവിന് സൂര്യവെളിച്ചമോ മഞ്ഞോ തട്ടാൻ പാടില്ല. പൂരത്തിന് സൂര്യോദയ ത്തിനു മുമ്പ് പോകും. രാവിലെ എട്ടരക്ക് മുമ്പ് മടങ്ങും. രാത്രി എട്ടു മണിക്ക് പോയി, ഒമ്പതിന് മടങ്ങും. ദീർഘചതുരഏകതലശ്രീകോവിൽ പടിഞ്ഞാട്ട് അഭിമുഖം. തെക്ക് ഗണപതി പടിഞ്ഞാട്ട് അഭിമുഖം. വടക്കു പടിഞ്ഞാറ് കിണർ. തെക്കുകിഴക്ക് തിടപ്പള്ളി. വലിയമ്പലം മാത്രമേ ഉള്ളു. ശാസ്താവ് ഇരിക്കുന്ന ശിലാവിഗ്രഹം. മടക്കിയ കാലുകൾ. വലത്തുകൈയിൽ താമര. ഇടത്തുകൈ ഇടത്തുമുട്ടിൽ വെച്ച് ധ്യാനിക്കു

ന്ന സങ്കൽപ്പം. ഗണപതി ഇരിക്കുന്ന 15 സെ മീ വിഗ്രഹം. തന്ത്രി എളവള്ളിയിലെ പുലിയന്നൂർ. ശാന്തിക്കാരൻ മുന്താര പ്പള്ളി മന.

43 പൂക്കാട്ടിക്കര കാരമുക്ക് ദുർഗ്ഗ. തൃശൂരിൽനിന്ന് 5 കി മീ തെക്ക് വലിയാലുക്കലാണ് ഈ പുരാതനക്ഷേത്രം. .പരശുരാമപ്രതിഷ്ഠയാണ് ദുർഗ്ഗ. 108 ദുർഗ്ഗാക്ഷേത്രങ്ങളിലൊന്നാണ്. ഇവിടെ രാമായണകാലത്ത് ഖരൻ പ്രതിഷ്ഠിച്ച ശിവനും വിഷ്ണുവും കൂടിയുണ്ട്. കുളക്കടവിലിരുന്ന് തപസ്സു ചെയ്യുന്ന ഖരന് സ്വയംഭൂവായി ശിവൻ പ്രത്യക്ഷമായി. അദ്ദേഹം അതും വിഷ്ണുവിഗ്രഹവും പ്രതിഷ്ഠിച്ചു. ദുർഗ്ഗാദേവി രാത്രി കുളത്തിൽ നീരാടി നമസ്കാരമണ്ഡപത്തിലിരുന്ന് പ്രാർത്ഥിക്കാറുണ്ടെന്ന് ഐതിഹ്യം. എരവിമംഗലം, കോശ്ശേരി, കൊത്താമ്പിള്ളി എന്ന മൂന്നു മനക്കാരാണ് ക്ഷേത്രം നടത്തിയിരുന്നത്.പിന്നെ കൊച്ചി സർക്കാരും ദേവസ്വം ബോഡും എടുത്തു. അശോകേശ്വരം ദേവസ്വം മാനേജറുടെ കീഴിലാണ്. ദ്വിതലവൃത്തശ്രീകോവിലാണ് പടിഞ്ഞാട്ട് അഭിമുഖം. വടക്കുകിഴക്ക് കിണർ. തെക്കുപടിഞ്ഞാറ് പടിഞ്ഞാട്ട് അഭിമുഖമായി ഗണപതി. വടക്കുഭാഗത്ത് ഏകതലവൃത്തശ്രീ കോവിൽവിഷ്ണുക്ഷേത്രം. അതിനും വടക്ക് ദ്വിതലവൃത്തശ്രീകോവിൽ പടിഞ്ഞാട്ട് അഭിമുഖം ശിവക്ഷേത്രം. അതിന്നു തെക്കുപടിഞ്ഞാറ് ഗണപതി. ചുറ്റമ്പലത്തിന് മൂന്നു വാതിൽ. തെക്കുകിഴക്ക് തിടപ്പള്ളിയും തെക്കുപടിഞ്ഞാറ് കുളവും . ഭഗവതിക്ക് ശിലാദ്വാരപാലികമാരും ശിവന് ശിലാദ്വാരപാലകരുമുണ്ട്. നിൽക്കുന്ന കാത്യായനി(ദുർഗ്ഗ) 75 സെ മീ ശംഖചക്രഅഭയവരദമുദ്രകളോടെ ചതുർഭുജമാണ്. നിൽക്കുന്ന 90 സെ മീ വിഷ്ണുവും ശംഖചക്രഗദാപത്മധാരിയാണ്. സ്വയംഭൂ ശിവൻ 37 സെ മീ. ഗണപതി 30, 37 സെ മീ ഉയരത്തിൽ രണ്ടെണ്ണം കാണുന്നു. ആദ്യതന്ത്രി ദേവിക്ക് പരശുരാമനും ശിവവിഷ്ണുമാർക്ക് ഖരനുമാണ്. ഇപ്പോളത്തെ തന്ത്രി പഴുങ്ങാമ്പറമ്പ് മന.

44. കുട്ടനല്ലൂർ ദുർഗ്ഗ തൃശൂരിന് 6 കി മീ തെക്ക് വളരെ പുരാതനക്ഷേത്രം. ഇന്ത്യയുടെ തെക്കുപടിഞ്ഞാറൻതീരത്തെ 108 ദുർഗ്ഗാക്ഷേത്രങ്ങളിലൊന്ന്. സ്വയംഭൂവായി പരശുരാമൻ ദർശിച്ചു. തലപ്പള്ളിസ്വരൂപത്തിന്റെ കുമരപുരം ശാഖയുടേതായിരുന്നു. കുട്ടനല്ലൂർ, ഇരവിമംഗലം, ഒല്ലൂർ, നടത്തറ, ഒല്ലൂക്കര, കൊഴുക്കുള്ളി, മുളയം, കൈനൂർ, പുട്ടൂർ ഈ സ്ഥലങ്ങളെല്ലാം ഇവരുടെ ഭരണമായിരുന്നു. ഇവിടേയുമുണ്ട് പുലയി പുല്ലുചെത്തുമ്പോൾ രക്തം കണ്ട കഥ. പലരും ഈ സ്ഥലത്തെത്തുമ്പോൾ മോഹാലസ്യപ്പെട്ടു. മൃഗങ്ങൾ ഇവിടെ ചത്തുവീണു. മുല്ലനേഴി പുണ്യാഹം ചെയ്ത് അപ്പം നേദിച്ചു. അണിമംഗലത്ത് (ഇരിഞ്ഞാലക്കുട) തന്ത്രി വന്ന് ശിലാവിഗ്രഹത്തിനു ചുറ്റും മതിൽ കെട്ടിച്ച് , സ്വയംഭൂവിന് കിഴക്ക് ക്ഷേത്രം പണിതു, ദേവീചൈതന്യം ആവാഹിച്ച് പുതിയ വിഗ്രഹം പ്രതിഷ്ഠിച്ചു. സ്വയംഭൂവിനും പൂജാവിഗ്രഹത്തിനും പൂജാദികളുണ്ട്. ഒരുകാലത്ത് ആറാട്ടുപുഴ പൂരത്തിലെ പങ്കാളികളായിരുന്നു. ഒരിക്കൽ മാളിയേക്കൽ കർത്താവ് ആനപ്പുറത്തുനിന്ന് ഭഗവതിക്കോലം കൊളുത്തിട്ട് വലിച്ചെടുത്ത് കൊച്ചിരാജാവിനു കൊടുത്തു. ശാന്തിക്കാരൻ തിടമ്പ് വീഴാതെ കാത്ത് പടിഞ്ഞാറേ ഗോപുരത്തിലൂടെ ശ്രീകോവിലിലെത്തിച്ചു. അതിനുശേഷം പടിഞ്ഞാറേ ഗോപുരം അടച്ചു. ആറാട്ടുപുഴ പൂരത്തിൽ പങ്കെടുക്കുന്നത് നിർത്തി. കുരപുരം സ്വരൂപം

കുന്നംകാട്ടുനായർ വഴിയാണ് ക്ഷേത്രം ഭരിച്ചിരുന്നത്. അദ്ദേഹം പ്രശ്നം വെപ്പിച്ച് നമ്പൂതിരിമാർക്ക് കൊടുക്കാനുറച്ചു. നാലില്ലം(തട്ടനാനി,പഴേടത്ത്, ചെറുകുളം, അണാംപറമ്പ് ) പന്നിയൂർ ഗ്രാമക്കാരാണ്. ഇവരെ മൂർക്കാട്ടുകാരെന്ന് പറയും. ഇവരും കുന്നംകാട്ടുനായരും കൂടി തെറ്റായിരുന്നു. അതിനാൽ പൂജാദികൾ ഇവരിക്കും ഭരണം നായർക്കും ഏൽപ്പിച്ചു. നായരുടെ വീട് പിന്നീടില്ലാതായി. നാലില്ലം ദേവസ്വം ബോഡിന് പൂർണ്ണാധികാരം കൊടുത്തു. ചെറുകുളത്തെ ഒരംഗത്തെ കേശപ്രമ്പ് മന ദത്തെടുത്തു. അവരും ഊരാളരായിരുന്നു.അവർ കേശപ്പറമ്പ്, മേലേടം എന്ന് രണ്ടായി ഭാഗിച്ചു. അങ്ങനെ 6 മന ഊരാളരായി. 1970 മുതൽ കൊച്ചിദേവസ്വം ബോഡിന്റെയാണ്. വൃത്തദ്വിതലം കിഴക്കഭിമുഖം. പിന്നിലെ കാവ് മേൽക്കൂരയില്ലാത്ത ചതുരശ്രീകോവിൽ ദുർഗ്ഗയുടേതാണ്. വടക്കുകിഴക്ക് കിണർ. തെക്കുപടിഞ്ഞാറ് പിച്ചകത്തറയിലാണ് കയ്യിൽ പിടിച്ച വള്ളിയുമായി ദേവി ഇരിക്കുന്നത്. കുന്നത്തറവീട്ടിലെ ദാസീവേഷത്തിലാണ് . അകത്തെ ബലിവട്ടത്തിന്റെ തെക്കുകിഴക്ക് ഉപദേവതാക്ഷേത്രവും ദേവിക്കുണ്ട്. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വടക്കുമായി മൂന്ന് വാതിൽ. കൂടാതെ വലിയമ്പലത്തിനും വാതിലുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി. തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖമായി ഗണപതി. തെക്ക് ശാസ്താ, പ്രഭസാത്യക കിഴക്കഭിമുഖം. തെക്കുപടിഞ്ഞാറെ മൂലക്ക് നാഗരാജാവിനും യക്ഷിക്കും ഒന്നും ഭഗവതിക്ക് ഒന്നുമായി 2 ഉപദേവതാക്ഷേത്രം. ആനപ്പള്ളമര്യാദ. ദ്വിതലഗോപുരം കിഴക്ക്. മര്യാദക്ക് പുറത്ത്, വടക്കുവശത്ത് കുന്നപ്പള്ളിനായർക്ക് പ്രതിഷ്ഠയുണ്ട് വടക്കുപടിഞ്ഞാറ് കുളം. ശിലാദ്വാരപാലകരും ബ്രഹ്മ,ശിവ,നൃസിംഹ, വിഷ്ണുദാരുശിൽപ്പങ്ങളും , നമസ്കാരമണ്ഡപത്തിലെ ദാരുശിൽപ്പങ്ങളായ ദേവാസുരയുദ്ധം, പാലാഴിമഥനവും നൃത്തകരണങ്ങളും മറ്റെല്ലാ കേരളക്ഷേത്രങ്ങളിലേയും പോലെ ഇവിടേയുമുണ്ട്.സ്വയംഭൂശില അർദ്ധവൃത്താകൃതി. 15 സെ മീ. പ്രതിഷ്ഠിച്ച വിഗ്രഹം 163 സെ മീ നിൽക്കുന്ന ചതുർഭുജബാലദുർഗ്ഗ,ശംഖചക്ര,അഭയ, കടിബന്ധങ്ങളോടെ. ഇരിക്കുന്ന ഗണപതി 30 സെ മീ.ഭദ്രകാളിലംഗം 23 സെ മീ. ശാസ്താ, പ്രഭ,സാത്യകലിംഗം ക്രമത്തിൽ 23, 15, 15 സെ മീ. നാഗരാജ,യക്ഷി 30, 17 സെ മീ വീതം. സ്വയംഭൂവിന് ആദ്യപൂജ ചെയ്ത തന്ത്രി മുല്ലനേഴിയാണ്. ഇപ്പോഴത്തെ തന്ത്രി അണിമംഗലം മന.

45. എടക്കുന്നി ദുർഗ്ഗ. തൃശൂരിൽനിന്ന് 7 കി മീ തെക്ക്. വളരെ പുരാതനം. 108 ദുർഗ്ഗാക്ഷേത്രങ്ങളിലൊന്ന്. പരശുരാമൻ 3 ക്ഷേത്രങ്ങളിൽ ഒരേ സമയത്ത് ദുർഗ്ഗാപ്രതിഷ്ഠ ചെയ്തു. ചേർപ്പ്,കുട്ടനല്ലൂർ, എടക്കുന്നി. ഇവ 10 കി മീ ചുറ്റളവിനകത്താണ് സ്ഥിതി ചെയ്യുന്നത്. ചേർപ്പിനും കുട്ടനല്ലൂരിനും ഇടക്കുള്ളതും ധാരാളം കുന്നി വളരുന്നതുമായ സ്ഥലമാണ് എടക്കുന്നി. ആറാട്ടുപുഴ പൂരത്തിലെ പങ്കാളികളായിരുന്നു. മൂന്ന് ഇല്ലത്തിന് ഊരാണ്മ. പാലത്തേരി, വടക്കിനിയേടത്ത് കീരങ്ങാട്ട്, തെക്കിനിയേടത്ത് കീരങ്ങാട്ട്. കഴകം ഇടക്കുന്നി വാരിയം. 1840-56 വരെ കൊച്ചി ദിവാനായിരുന്ന ശങ്കരവാരിയർ ഇവിടത്തെയായിരുന്നു. 1841ൽ അദ്ദേഹവും ഒരു ക്ഷേത്രം പണിത് വിഗ്രഹം പ്രതിഷ്ഠിച്ചു. കൊച്ചിപ്രധാനമന്ത്രി യായിരുന്ന ഇക്കണ്ടവാരിയർ പുനരുദ്ധരിച്ചു 1975ൽ വാരിയത്തിന് ഏൽപ്പിച്ചു. വാരിയത്തെ അംഗങ്ങളുടെ സമിതി ഭരിക്കുന്നു.




ദ്വിതലശ്രീകോവിൽ കിഴക്കഭിമുഖം. തെക്കുപടിഞ്ഞാറ് ഗണപതി.തെക്കോട്ട് അഭിമുഖം. വടക്കുകിഴക്ക് കിണർ. മുമ്പിൽമണ്ഡപം. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വടക്കും വാതിലുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി. മുളയറ വടക്കുകിഴക്ക്. ആനപ്പള്ളമര്യാദ. കിഴക്ക് ഗോപുരം. വലിയ വാതിൽ പടിഞ്ഞാറ്. മര്യാദക്ക് പുറത്ത്, കിഴക്ക് രണ്ട് ക്ഷേത്രം മുഖമണ്ഡപത്തോടുകൂടി. വടക്കുകിഴക്ക് ശിവൻ കിഴക്കഭിമുഖം. കൃഷ്ണൻ പടിഞ്ഞാട്ട് അഭിമുഖം. ഊട്ടുപുരക്ക് വടക്ക് കല്യാണമണ്ഡപം. മുമ്പിലെ ആലിന് ഉപനയനവും വേളിയും സീമന്തവും കഴിച്ചതാണ്. കിഴക്ക് വലിയ കുളമുണ്ട്. ശിലാദ്വാരപാലികമാർവലംകൈയിൽ ചിലമ്പും ഇടംകൈയിൽ പരിചയും പിടിച്ചിരിക്കുന്നു. താഴത്തെ ചുമരിലും ഗ്രീവത്തിലുമായി 16 വ്യാളിയും ആനയും(ദാരു) ഉണ്ട്. നമസ്കാരമണ്ഡപത്തിൽ മഹാലക്ഷ്മിയും അഷ്ടലക്ഷ്മിമാരുമാണ് (ദാരു). ദുർഗ്ഗ നിൽക്കുന്ന ആറുകൈകളുള്ള രൂപമാണ്. നാലുകൈകളിൽ വൈഷ്ണവചിഹ്നങ്ങളായ ശംഖചക്രഗദാപത്മം. രണ്ടുകൈകളിൽ അഭയവരദമുദ്ര. ഗണപതി ഇരിക്കുന്ന 20 സെമീ വിഗ്രഹം. ശിവനും കൃഷ്ണനും സാളഗ്രാമം മാത്രം. പെരുവനം പൂരത്തിന് മറ്റ് 11 ദേവന്മാരോടൊപ്പം പങ്കെടുക്കും. പീടികപ്പറമ്പിലെ ആനയോട്ടത്തിലും പങ്കെടുക്കും. ആറാട്ടുപുഴ പൂരത്തിന് രാവിലെ ദേവി ഒറ്റക്കാണ് എഴുന്നള്ളുക. പുഴക്കടവിലെ ഇറക്കിയെഴുന്നള്ളിപ്പ് കഴിഞ്ഞ് ശാസ്താവിന്റെ വലിയമ്പലത്തിലെത്തും.11 മണിക്ക് 5 ആനയും പഞ്ചാരിമേളവുമായി പുറപ്പെടും. ചാത്തംകുടം ശാസ്താവിന്റെ അനുമതിയോടെ. (തൃപ്രയാർതേവരെ സ്വീകരിക്കാനുള്ള പൂരത്തിന്റെ സമുന്നതഅധികാരിയാണ് ചാത്തംകുടം) തന്റെ പൂരം കഴിഞ്ഞ ഉടനെ ദേവി മടങ്ങിപ്പോരും.

പിറ്റേന്നു രാവിലെ നെട്ടിശ്ശേരി ശാസ്താവിനെ സ്വീകരിക്കും. അന്നു രാത്രി 11 മമിക്ക് പാണികൊട്ടും . നാങ്കുളം ശാസ്താ, തൈക്കാട്ടുശ്ശേരി ഭഗവതി, ചാത്തംകുടം ശാസ്താവ്, ചിറ്റിചാത്തംകുടം ശാസ്താവ്, അകമ്പടിയോടെ കേളി, കുഴൽപ്പാട്ട്, പഞ്ചാരി, ഉടുക്ക് പ്രദക്ഷിണത്തോടെ എഴുന്നള്ളത്ത്. പിന്നെ പടിഞ്ഞാറെ ഗോപുരത്തിൽ പടിക്കൽപൂരം. പരശുരാമപ്രതിഷ്ഠയാണ്. ഇപ്പോഴത്തെ തന്ത്രി വടക്കിനിയേടത്ത് മന.

46 പാറക്കുളങ്ങര ഭദ്രകാളി.തൈക്കാട്ടുശ്ശേരി. 12 കി മീ തെക്കുകിഴക്ക്. 17ആം നൂറ്റാണ്ടിലാണ് സ്വയംഭൂവിഗ്രഹം കണ്ടെത്തിയത്. കലപ്പ തട്ടി കല്ലിൽ രക്തം കണ്ടു.ഇളയേടത്ത് തൈക്കാട്ടുമന പ്രശ്നം വെപ്പിച്ചു. വനദുർഗ്ഗ(നനദുർഗ്ഗ)സാന്നിദ്ധ്യം കണ്ടു. കാരണവർ ക്ഷേത്രം പണിതു. ഈ മനയാണ് ഊരാളർ. ചതുരഏകതലം കിഴക്ക് അഭിമുഖം. വടക്ക് കിണർ. വാതിൽമാടം മാത്രമേ ഉല്ളു. മറ്റുഭാഗങ്ങളിൽ ചുറ്റുമതിലാണ്. വാതിൽമാടത്തിനു വടക്ക് തിടപ്പള്ളി. സ്വയംഭൂ അർദ്ധവൃത്താകൃതി. 15 സെ മീ. ഇപ്പോഴത്തെ തന്ത്രി പെരുമ്പടപ്പുമന ചാട്ടുകുളം.

47 മണക്കൊടി അയ്യപ്പൻകാവ്. പുരാതനമാണ്. കിഴക്കും തെക്കും പടിഞ്ഞാറും മണക്കോടി കായലാണ്. തൃശൂരിന് 10 കി മീ തെക്കുപടിഞ്ഞാറ്. നമ്പൂതിരിമാരുടെ മനക്കുടി മനക്കോടിയും മണക്കോടിയും ആയതാണ്. സ്വയംഭൂവാണ്. കോടന്നൂരും ചമ്രവട്ടവുമായി ബന്ധമുണ്ട്. കോടന്നൂരിൽ തലയും മനക്കോടിയിൽ നാഭിയും ചമ്രവട്ടത്ത് പാദവുമായി വളഞ്ഞു കിടക്കുന്ന വാസ്തുവായിട്ടാണ്. വിഗ്രഹത്തിനും വളഞ്ഞുകിടക്കുന്ന ഉദരത്തിന്റെ ആകൃതിയാണ്. നമ്പൂതിരിമാർ പോയപ്പോളാണ് വേലത്തൂർ നമ്പിടിമാർർ, കറുത്തേത്തിൽ, കുണ്ടിൽ, തലേപ്പറമ്പ്,ചെറുപറമ്പ് മഠങ്ങൾ ഇവക്ക് ലഭിച്ചത്. ഇവരാണ് 11 അംഗക്ഷേത്രസംരക്ഷണസമിതിക്ക് കൈമാറിയത്. ദീർഘചതുരഏകതലശ്രീകോവിൽ പടിഞ്ഞാട്ട് അഭിമുഖം. പ്രണാളമില്ല. ഓവാണ്. മുന്നിലെ മണ്ഡപത്തിൽ വാഹനമായ കുതിരയുണ്ട്. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വടക്കും വാതിലുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി. തെക്കുപടിഞ്ഞാറ് ഗണപതിഹോമത്തിനുള്ള അറ. വടക്ക് ഊട്ടുപുര. വടക്കുകിഴക്ക് കിണർ. കിഴക്ക് കുളം. വടക്കുപടിഞ്ഞാറ് നാഗത്തറ കിഴക്കഭിമുഖം.ശ്രീകോവിൽചുമരിൽ 16 ആനയും വ്യാളിയും മരത്തിന്റെ റാഫ്ടറുകളിൽ പിടിപ്പിച്ചിരിക്കുന്നു. ശ്രീമുഖത്ത് അയ്യപ്പന് ഇരുവശവുമായി രണ്ട് ആന. ദ്വാരപാലകരും മ്യൂറൽചിത്രങ്ങളുമുണ്ട്. സ്വയംഭൂ ശില 20 സെ മീ. മുമ്പിൽ നിൽക്കുന്ന പഞ്ചലോഹവിഗ്രഹം 25 സെ മീ, ഇടംകയ്യിൽ വില്ലും വലംകൈയിൽ അമ്പും പിടിച്ചിരിക്കുന്നു. വേട്ടക്ക് പോകുന്ന യോദ്ധാവിന്റെ സങ്കൽപ്പം. തന്ത്രി അന്തിക്കാട്ട് പഴങ്ങാംപറമ്പ് മന.

48 സത്രം ഉറുമ്പിൻതേവർ ശിവൻമണലൂർ.തൃശൂരിന് 16 കി മീ പടിഞ്ഞാറ്. വടക്ക് ഏനാമാക്കൽ കായലാണ്. സ്വയംഭൂ. ഒരു കാലത്ത് ഇത് യാഗഭൂമിയായിരുന്നു. കായലിനടുത്തായി അന്ന് മൂന്നു ക്ഷേത്രമുണ്ടായിരുന്നു. ഇപ്പോൾ സത്രവും ഉറുമ്പിൻതേവരും മാത്രമേയുള്ളു. ജനമേജയന്റെ സർപ്പസത്രം ഇവിടെ നാഗങ്ങളെ നശിപ്പിക്കാനായി ചെയ്യപ്പെട്ടു. ഉറുമ്പിൻതേവർക്ക് വെണ്ണ സമർപ്പിച്ചാൽ ഉറുമ്പുകളെ കൊണ്ടുള്ള ഉപദ്രവം തീരും. പണ്ട് കല്ലേറ്റിമനയുടെയായിരുന്നു. പിന്നീട് കൊച്ചിസർക്കാർ

നേരിട്ട് എടുത്തു. പഴുവം ദേവസ്വം മാനേജരും ക്ഷേത്രക്ഷേമസമിതിയും നടത്തുന്നു. ചതുരഏകതലം കിഴക്കഭിമുഖം. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലം കിഴക്കും പടിഞ്ഞാറും വടക്കും വാതിൽ.തെക്കുകിഴക്ക് തിടപ്പള്ളി. തെക്കുപടിഞ്ഞാറ് ഗണപതി. തെക്കുകിഴക്ക് നാഗരാജാവും നാഗയക്ഷിയും വടക്ക്അഭിമുഖമായിരിക്കുന്നു. മര്യാദക്കു പുറത്ത് വടക്കുപടിഞ്ഞാറാണ് വൃത്തഏകതലഉറുമ്പിൻതേവരെന്ന ശിവക്ഷേത്രം. മുമ്പിൽ കുളം(ജലദൃഷ്ടി). പണ്ട് അതിലൊരു പാർവ്വതീവിഗ്രഹം ചന്ദനം കൊണ്ടുള്ളത് ഉണ്ടായിരുന്നു. അത് ആരോ കട്ടുകൊണ്ടുപോയി. ശിലാ ശിവലിംഗം സ്വയംഭൂ 45 സെ മീ. ഇരിക്കുന്ന ഗണപതി 30 സെ മീ. നാഗം ഓരോന്നും 45 സെ മീ വീതം. ശ്വാസംമുട്ടുള്ളവർക്ക് കവുങ്ങിൻപൂക്കുല കൊണ്ടുണ്ടാക്കിയ തൊട്ടിയും(ബക്കറ്റ്) കയറും പ്രത്യേകവഴിപാടാണ്. തന്ത്രി കല്ലേലി താമരപ്പള്ളി മന.

49. തൃക്കുന്നത്ത് ശിവൻ, കാഞ്ഞാണി മണലൂർ പഞ്ചായത്ത്. തൃശൂരുനിന്ന് 9 കി മീ പടിഞ്ഞാറ്. ഏനാമാക്കൽ കായലിനടുത്ത്. പുരാതനമാണ്. 108 ശിവക്ഷേത്രങ്ങളിലൊന്ന്. ഹനുമാൻ ശിവചൈതന്യം കണ്ടസ്ഥലത്ത് ശിവന്റെ സ്വയംഭൂലിംഗം കണ്ടെത്തി. ക്ഷേത്രം കുന്നിൻപുറത്താണ്. മാങ്കോർ,പഴ ങ്ങാംപറമ്പ് മനകൾ ഊരാളരായിരുന്നു. അവർ മാനേജരെ നിയമിച്ച് ഭരിക്കുന്നു. വൃത്തഏകതലശ്രീകോവിൽ കിഴക്ക് അഭിമുഖം. നമസ്കാര മണ്ഡപത്തിൽ നന്ദി. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതിലുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി. തെക്കുപടിഞ്ഞാറ് ഒരേ ഉപദേവതാക്ഷേത്രത്തിൽ നാലു ദേവതമാർ. ഗണപതി,പാർവ്വതി, സുബ്രഹ്മണ്യൻ,ശാസ്താവ്. വടക്കു പടിഞ്ഞാറ് മറ്റൊരു ക്ഷേത്രത്തിൽ ശ്രീചക്രം. വടക്കുകിഴക്ക് മുളയറ. വട ക്കുകിഴക്ക് കിണർ ചുറ്റമ്പലത്തിനു പുറത്താണ്. കുളം മുമ്പിലാണ്, ജലദൃ ഷ്ടി. 45 സെ മീ ശിവലിംഗം, 23 സെ മീ ഇരിക്കുന്ന ഗണപതി, 23 സെ മീ ശാസ്താലിംഗം, 15 സെ മീ ലിംഗം സുബ്രഹ്മണ്യൻ 25 സെ മീ ലിംഗം പാർവ്വതി. 30 സെ മീ കണ്ണാടിശ്രീചക്രം. തന്ത്രി പഴങ്ങാംപറമ്പ് കല്ലേലി യും വടക്കേക്കാട്ട് മനയും.

50. കല്ലാറ്റുപുഴ ശിവൻ. പടിയം അന്തിക്കാട്. തൃശൂരുനിന്ന് 20 കി മീ പടിഞ്ഞാറ്. പടിഞ്ഞാറെ അതിർത്തിയിൽ കലോലി കനാലാണ്. വളരെ പുരാതനം. 108 ശിവക്ഷേത്രത്തിലൊന്ന്. സ്വയംഭൂ. കാട്ടിൽ ചെറുമി പുല്ല രിയുമ്പോൾ ആറുപോലെ രക്തം ഒഴുകിയതിനാലാണ് കല്ലാറ്റുപുഴനാമം. ക്ഷേത്രം നിൽക്കുന്ന മുറ്റിച്ചൂർ കടവിനെ കോകസന്ദേശത്തിൽ പ്രതിപാദി ക്കുന്നു. വടക്കാഞ്ചേരിയിലെ ഗ്രാങ്ങാട്ട് മന ഊരാളർ. ചതുരഏകതലം പടിഞ്ഞാട്ട് അഭിമുഖം. സ്വയംഭൂവാണ്. പ്രണാളമില്ല. സോപാനവുമില്ല. തെക്ക് ഗണപതി പടിഞ്ഞാട്ട് അഭിമുഖം. നന്ദി മുമ്പിലല്ല, നമസ്കാരമ ണ്ഡപത്തിന്റെ വടക്കുപടിഞ്ഞാറേ മൂലയിലാണ്. കിണർ വടക്കുകിഴക്ക്. പടിഞ്ഞാറ് വലിയമ്പലം. ബാക്കി ചുറ്റുമതിലാണ്. തിടപ്പള്ളി തെക്കുകിഴ ക്ക്. വടക്കുപടിഞ്ഞാറ്, പടിഞ്ഞാട്ട് അഭിമുഖമായി, ഉപദേവതാക്ഷേത്ര ത്തിൽ അയ്യപ്പനും രക്ഷസ്സും. തെക്കുപടിഞ്ഞാറ് നാഗത്തറ കിഴക്കഭിമുഖം. സ്വയംഭൂശിവന് 15 സെ മീ. ഇരിക്കുന്ന ഗണപതി 15 സെ മീ. അയ്യപ്പനും ബ്രഹ്മരക്ഷസ്സും ലിംഗം 15 സെ മീ വീതം. നാഗരാജാവും നാഗയക്ഷിയും 23 സെ മീ വീതം. തന്ത്രി വടക്കേക്കാട്ട് താമരപ്പള്ളിമന.

51. ചൂരക്കോട്ട് ഭഗവതി. പടിയം അന്തിക്കാട്. 20 കി മീ തൃശൂരിന് പടിഞ്ഞാറ്. വളരെ പുരാതനം. ചൂരൽ വളർന്നിരുന്ന കാടായിരുന്നു. ചൂരൽ വെട്ടുന്നവർ ചോര പൊടിയുന്ന കല്ലുകണ്ടു. ദുർഗ്ഗാചൈതന്യമാണ്. പിന്നീട് പൂജാരി തന്റെ പരദേവതയായ (തേവാരമൂർത്തി) മുല്ലക്കൽ ഭഗവതിയെന്ന ഭദ്രകാളിയേയും ദുർഗ്ഗയുടെ അടുത്തുവെച്ച് പൂജിച്ചു. രണ്ടും ഒരേ സ്ഥലത്ത് പൂജിക്കപ്പെടുന്നു. അഞ്ചുമനക്കാരുടെയായിരുന്നു. കൂവക്കാട്ട് മനയും നാലു നായർ തറവാട്ടുകാരുമാണ് അഞ്ചുമന. വൈലോപ്പിള്ളി, മാക്കം,കൊലയാംപറമ്പത്ത്, കുളപ്പുരയയിൽ ഇവരാണ് നായർവീടുകൾ. പിന്നീട് കൊച്ചിസർക്കാരും ദേവസ്വവും എടുത്തു. ചതുരഏകതലം പടിഞ്ഞാട്ട് അഭിമുഖം. സ്വയംഭൂവാകയാൽ പ്രണാളമില്ല. തെക്ക് ഗണപതിയും ശാസ്താവും പടിഞ്ഞാട്ടഭിമുഖം. ചുറ്റമ്പലത്തിന് നാലുവശം വാതിലുണ്ട്. വടക്കുകിഴക്ക് കിണർ. തെക്കുകിഴക്ക് തിടപ്പള്ളി. കിണറും ഊട്ടുപുരയും വടക്കുകിഴക്കും വടക്കും. ഇത് നമ്പിടിമാരുടെ (കക്കാട്ട്) പരദേവത ബ്രഹ്മരക്ഷസ്സിന്റെ ഉപദേവക്ഷേത്രമായിരുന്നു. ആദ്യം ആലുക്കൽ ആയിരുന്നു. വടക്ക് കുളമുണ്ട്. ദുർഗ്ഗ സ്വയംഭൂലിംഗം. ഭദ്രകാളി ലിംഗം. ഇരിക്കുന്ന ഗണപതി 23 സെ മീ. 15 സെ മീ ലിംഗം ധർമ്മശാസ്താവ്. രക്ഷസ്സ് കണ്ണാടി 15 സെ മീ. ഇപ്പോൾ തന്ത്രി എമ്പ്രാന്തിരിയാണ്.

52. പട്യാല ഭഗവതി. കണ്ടശ്ശാംകടവ്. മണലൂർ. തൃശൂരുനിന്ന് 20 കി മീ പടിഞ്ഞാറ്. പുരാതനമാണ്.സ്വയംഭൂ. ചെറുമൻ പുല്ലരിഞ്ഞ സ്ഥിരം കഥ യുണ്ട്. രണ്ടുമീറ്ററിലധികം താഴ്ചയുള്ള കല്ലാണ്. (മെഗാലിത്ത്). മുകളിലെ 5 സെ മീ മാത്രമേ കാണുകയുള്ളു. കണ്ടശ്ശാംകടവ് വെള്ളെക്കാട്ട് മന യാണ് നടത്തിയിരുന്നത്. പിന്നെ കൊച്ചി സർക്കാരും ദേവസ്വംബോഡും എടുത്തു. ചതുരഏകതലം കിഴക്കഭിമുഖം. പ്രണാളമില്ല. വടക്കുകിഴക്ക് കിണർ. വലിയമ്പലത്തിന്റെ തെക്കേ അറ്റത്ത് തിടപ്പള്ളി. കുളമില്ല. സ്വയംഭൂ ലിംഗം ചതുരത്തിലുള്ള ശിലയാണ്, 30 സെ മീ വീതിയും 7.5 സെ മീ ഉയരവും . തന്ത്രി പഴങ്ങാംപറമ്പ് മന കാഞ്ഞാണി. പാരമ്പര്യശാന്തിക്കാ രൻ പടിയം പാതിരിശ്ശേരിമന.

53 അന്തിക്കാട്ട് കാത്യായനി. തൃശൂരിന് 18 കി മീ പടിഞ്ഞാറ്. വളരെ പുരാതനം. 108 ദുർഗ്ഗാക്ഷേത്രത്തിലൊന്ന്. പഴയ ഓലകളിൽ പറയുന്ന ഒരു കഥയുണ്ട്. മഴമംഗലത്ത് പുരുഷോത്തമൻനമ്പൂതിര് ദാരിദ്ര്യത്താൽ വലഞ്ഞ് വടക്കുന്നാഥനിൽ ഭജനമിരുന്നു.ക്ഷേത്രത്തിനകത്ത് രാത്രി ഉറങ്ങുമ്പോൾ താൻ കൊല്ലൂരിലെ മൂകാംബികയുടെ ക്ഷേത്രനടയിൽ നിൽക്കുന്നതായി സ്വപ്നം കണ്ടു. നേരേ അവിടേക്ക് പോയി മൂന്നു വർഷം ഭജനമിരുന്നു. ദേവി പ്രത്യക്ഷമായില്ല. മരിക്കാൻ തീരുമാനിച്ച രാത്രി ദേവി വന്ന് ചിത്രമൂലയിൽ ഭജനമിരിക്കാൻ പറഞ്ഞു. പിന്നീട് ദേവി പറഞ്ഞ പ്രകാരം ഋഷഭാദ്രിയുടെ ഒരു യോജന തെക്കുപടിഞ്ഞാറുള്ള ചെമ്പകവനത്തിലെ സമാധി വൈശ്യന്റെ ആശ്രമത്തിലെത്തി. പുല്ലും കാടും നീക്കി. ആൽമരച്ചുവട്ടിൽ സ്വയംഭൂശില കിട്ടി. അതിൽനിന്ന് ദേവി പ്രത്യക്ഷമായി അനുഗ്രഹിച്ചു. സ്വയംഭൂവിനു മേലെ ലിംഗപ്രതിഷ്ഠ ചെയ്തു. സ്വയംഭൂവും ലിംഗപ്രതിഷ്ഠയും കൂടി സ്വർണ്ണനാളികയാൽ ബന്ധമുണ്ട്. ഈ സ്ഥലത്തിന് ചെമ്പക വനം, സമാധിവനം, വൈശ്യാശ്രമം, പുരുഷോത്തമവനം, സന്ധ്യാവനം എന്ന് പലപേരുണ്ടായിരുന്നു. സന്ധ്യാവനമാണ് അന്തിക്കാട്. ആദ്യഊരാളർ

ചിറ്റേഴത്ത് നല്ലാട്ട് കുറുപ്പ്, പുളിന്ത്ര ഇളയത്, കരിപ്പള്ളി പണിക്കർ ഇവരായിരുന്നു. മീനത്തിലെ മകീരം പുറപ്പാടിന്റെ അത്താഴപ്പൂജവരെ ഇവിടത്തെ കാരണവന്മാർ ഇപ്പോഴും ഉപവാസം അനുഷ്ഠിക്കുന്നു. ചതുരഏകതലം പടിഞ്ഞാട്ട് അഭിമുഖം. പ്രണാളമോ സോപാനമോ ഇല്ല. വടക്കുകിഴക്ക് കിണർ. തുറ്റമ്പലത്തിന് പടിഞ്ഞാറും കിഴക്കും വടക്കും വാതിൽ. തെക്കുകിഴക്ക് തിടപ്പള്ളി. തെക്കുപടിഞ്ഞാറ് ഉപദേവതാക്ഷേത്രത്തിൽ ഗണപതി,ശിവൻ,ശാസ്താവ് കിഴക്കഭിമുഖം. പ്രദക്ഷിണവഴിക്ക് പുറത്തെ ശാസ്താക്ഷേത്രം തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖമാണ്. രണ്ട് തറ കാണുന്നത് ഒന്ന് ശൂലിനി ഭഗവതിക്കും മറ്റേത് ബ്രഹ്മരക്ഷസ്സിനുമാണ്. വടക്കുകിഴക്ക് വേറെ ഒരു കിണറുണ്ട്. പണ്ട് ഊട്ടുപുര ഉണ്ടായിരുന്നു. പടിഞ്ഞാറ് നടപ്പുര. കിഴക്കും പടിഞ്ഞാറും ഗോപുരം. ആനപ്പള്ളമര്യാദ. 750 മീ കിഴക്ക് നാല് ഏക്കറിലാണ് ക്ഷേത്രച്ചിറ. 1558 എഡിയിൽ ഒരു കലശം നടത്തിയതായി മുഖമണ്ഡപത്തിലെ ലിഖിതം പറയുന്നു. (734). 30 സെ മീ ശിലാലിംഗം. ഇരിക്കുന്ന ഗണപതി 23 സെ മീ. ശിവലിംഗം 13 സെ മീ, രണ്ട് ശാസ്താലിംഗം 23, 15 സെ മീ വീതം. ശൂലിനി കണ്ണാടി യാണ് 15 സെ മീ. ബ്രഹ്മരക്ഷസ്സിന് ലിംഗം 10 സെ മീ. ആറാട്ടുപുഴ പൂരത്തിൽ പങ്കെടുക്കുന്നുണ്ട്.മന്ദാരം കടവിലെ ആറാട്ടിന് പ്രധാനപങ്ക് തൃപ്രയാർ തേവർക്കും ഊരകത്തമ്മതിരുവടിക്കും അന്തിക്കാട്ട് ഭഗവതി ക്കും മാത്രമാണ്. തന്ത്രി കാഞ്ഞാണിയിലെ പഴുങ്ങാപ്പറമ്പ് മന. ശാന്തി പാരമ്പര്യമായി നവത്തറ എമ്പ്രാന്തിരിഇല്ലം.

54 ആവണങ്ങാട്ട് കളരി വിഷ്ണുമായ പെരിങ്ങോട്ടുകര താനിയം പഞ്ചാ യത്ത് കിഴക്കുമ്മുറിഗ്രാമം. തൃശൂരിന് 20 കി മീ തെക്കുപടിഞ്ഞാറ്. പുരാ തനം. സംഹാരരൂപമായ ശിവശക്തിയും സ്ഥിതിരൂപമായ വിഷ്ണുശക്തി യും ചേർന്ന ശാസ്താവ്. കളരിയിൽ വിഷ്ണുമായ പുരുഷരൂപത്തിലാണ് പോത്തിൻപുറത്ത് ഇരിക്കുന്നത്. രണ്ട് കൈ. വലത്തുകയ്യിൽ മുടിക്കോലും ഇടത്തുകയ്യിൽ അമൃതകലശവുമാണ്. ശാസ്താവിന്റെ പരിചാരകനായ ശിവഭൂതമാണത്രെ ചാത്തൻ. തൃശൂരിന്റെ പടിഞ്ഞാറുഭാഗത്ത് 390 ചാത്ത ന്മാർക്ക് ക്ഷേത്രങ്ങളുണ്ട്. ഈ ക്ഷേത്രങ്ങളെ കളരി അഥവാ ആയോധനമുറ പഠിപ്പിക്കുന്ന വിദ്യാലയങ്ങളെന്നാണ് പറയുന്നത്. ആറാട്ടുപുഴ പൂരത്തിന് തൃപ്രയാറപ്പൻ ഈ കളരിയിലേക്ക് എഴുന്നള്ളി കിഴക്കേ അരയാൽചോട്ടി ൽ നിൽക്കുന്നു. പണിക്കന്മാർ ആവണക്കുചെടി വെട്ടിമാറ്റി കളരിയുണ്ടാ ക്കിയതിനാലാണ് ആവണങ്ങാട്ടുനാമമെന്നത് പുനപരിശോധിക്കേണ്ടതാണ്. അവണൂർ, അവണിശ്ശേരി, അവണവൻചേരി മുതലായവ തലപ്പള്ളിയിലും തിരുവനന്തപുരത്തും രാജവംശങ്ങളുടെ സ്ഥാന,സ്ഥലനാമങ്ങളാണ്. ആവ ണിയിൽ നാടുകാണാനെത്തുന്ന ബാ(വാ)ണവംശത്തിന്റെ (മഹാബലി)മാവലി വാനരാജന്മാരുടെ പരമ്പരാഗതനാമമാണത്.

ഉണ്ണിത്താമൻ, കേളുണ്ണി എന്ന രണ്ട് പണിക്കന്മാർ കളരിഗുരുക്കന്മാരായി രുന്നു. ശത്രുശല്യം ഒഴിവാക്കാൻ അവർ പുഞ്ചനല്ലൂർ ഭട്ടതിരിയെ സമീ പിച്ചു. അദ്ദേഹം ചാത്തന്മാരിലൂടെ വിഷ്ണുമായാപ്രസാദം കിട്ടിയ ആളാ യിരുന്നു. അദ്ദേഹത്തിൽനിന്ന് മന്ത്രസിദ്ധി നേടി വിഷ്ണുമായയെ പണിക്ക ന്മാർ പ്രസാദിപ്പിച്ചു. ധർമ്മശാസ്താസങ്കൽപ്പമാണ് വിഷ്ണുമായക്ക്. ദീർഘ ചതുരശ്രീകോവിൽ കിഴക്കഭിമുഖം. വടക്കുകിഴക്ക് ഉണ്ണിത്താമൻയോഗി യുടെ ജീവസമാധി. അതിന്റെ വടക്കുകിഴക്ക് സ്വയംഭൂശിവനും പാർവ്വതി

യും. തെക്കുകിഴക്ക് പോത്തിനെ വളർത്തുന്ന കൊട്ടിലുണ്ട്. അതിന്നു തെക്കുപടിഞ്ഞാറ് തിടപ്പള്ളി. വടക്ക് കളരി. വടക്കുകിഴക്ക് കാവ്. കളരിക്ക് കുളവും കിണറുമുണ്ട്.

പഞ്ചലോഹവിഗ്രഹം ചരബിംബമാണ്. 23 സെ മീ ഉയരം. പോത്തിൻപുറത്ത് യമദണ്ഡും അമൃതകലശവും ധരിച്ചിരിക്കുന്നു. വെള്ളികൊണ്ട് രണ്ട് വലിയഛൻവിഗ്രഹങ്ങൾ 30 സെ മീ വീതം. കുട്ടിച്ചാത്തന് രണ്ട് പീടം. 15 സെ മീ ഉയരമുള്ള വിഗ്രഹങ്ങൽ. എല്ലാം ഒറ്റ ശ്രീകോവിലിലാണ് . ശിവപാർവ്വതിമാർ(ഭുവനേശ്വരി)ലിംഗം. 30 സെ മീ ഓരോന്നും. കളരിദേവതകൾക്ക് പീഠങ്ങൾ മാത്രം. ശംഖ് ഉണ്ട്. 30 സെ മീ ശില കുക്ഷികൽപ്പ(ജല)സമാധിയിലാണ്. ബ്രഹ്മരക്ഷസ്സ്, നാഗം ഇവക്കും പ്രതിഷ്ഠയുണ്ട്.

55. പഴുവം സുബ്രഹ്മണ്യസ്വാമി ചാഴൂർ പഞ്ചായത്ത് കുറുമ്പിലാവ് ഗ്രാമം. 18 കി മീ തെക്കുപടിഞ്ഞാറ് തൃശൂരിൽനിന്ന്. വളരെ പുരാതനം .പരശുരാമപ്രതിഷ്ഠ. പണ്ട് വാരവും ഊട്ടും മുറജപവും നാലുപാദവും ഉണ്ടായിരുന്നു. 18ആം നൂറ്റാണ്ടിൽ ആലപ്പാട്ട് മനയിലെ ശിവ,ശാസ്താ, ഭഗവതിവിഗ്രഹങ്ങൾ ഇവിടേക്ക് മാറ്റി. വിഷ്ണുവിഗ്രഹം ചക്രപുരം ക്ഷേത്രത്തിലേതാണ്. 8 ഊരാളർമനകളുടേതായിരുന്നു. തിത്തയിൽ, മഴവഞ്ചേരി, ആശാത്ത് മഴവഞ്ചേരി, പട്ടലൂര്, മംഗലം, മണമങ്കാട്ട്, ചേറ്റുപുഴ തിരുത്തി, പടിയൂർ. ഇപ്പോൾ ആദ്യത്തെ രണ്ടുമന മാത്രമേ ഉള്ളു. 1905ൽ കൊച്ചിസർക്കാരും 1950ൽ ദേവസ്വം ബോഡും എടുത്തു.
വൃത്തഏകതലശ്രീകോവിൽ കിഴക്കഭിമുഖം. വടക്കുകിഴക്ക് കിണർ. വടക്കുകിഴക്കും തെക്കുകിഴക്കും തിടപ്പള്ളികൾ. തെക്കുകിഴക്കുള്ളതാണ് ഉപയോഗിക്കുന്നത്. ചുറ്റമ്പലത്തിന് നാലുവാതിലുണ്ട്. വടക്കുകിഴക്ക് മര്യാദക്കകത്ത് ഊട്ടുപുരയും കിണറും. തെക്കുകിഴക്ക് രണ്ട് ക്ഷേത്രം. ഒന്ന് കിഴക്കഭിമുഖം, മണ്ഡപത്തോടുകൂടി, ശാസ്താവിനും ഭഗവതിക്കും ശിവനും. രണ്ടാമത്തേത് പടിഞ്ഞാട്ട് അഭിമുഖം മഹാവിഷ്ണുവിന്ന്. തെക്കേ പ്രദക്ഷിണവഴിയുടെ തെക്കായി ചെറിയ ഒരു വിളക്കും ശിലയും കാണാം. ഇതിന്നു താഴെ പഴയ ഓലഗ്രന്ഥങ്ങളും കുടയും സൂക്ഷിച്ചിട്ടുണ്ടെന്ന്ഐതിഹ്യം. രണ്ട് ഗോപുരം. കിഴക്ക് ദ്വിതലം പടിഞ്ഞാറ് ഏകതലം. വടക്കുകിഴക്ക് ഒരു ഏക്കർ വിസ്തീർണ്ണമുള്ള കുളമുണ്ട്. ദ്വാരപാലകർ കരിങ്കല്ലിലാണ്. ഇരുവശത്തും ദേവഗണങ്ങൾ. അധിഷ്ഠാനത്തിലും വാതിൽമാടത്തിലും ലിഖിതമുണ്ട്. നമസ്കാരമണ്ഡപത്തിൽ നവഗ്രഹം, മൃഗ,പക്ഷിമാലകൾ ഇവ കാണാം. (ദാരു) വ്യാളിയുമുണ്ട്. സുബ്രഹ്മണ്യന്റെ കൃഷ്ണശിലാവിഗ്രഹം നിൽക്കുന്നു 24 യവം. വലംകൈ വേൽപിടിച്ചിരിക്കുന്നു. ഇടംകൈ കടിബന്ധം. ജ്ഞാനോപദേശം ചെയ്യുന്ന സങ്കൽപ്പമാണ്. 60 സെ മീ മഹാവിഷ്ണു ചതുർഭുജം,നിൽക്കുന്ന രൂപം. ഇരിക്കുന്ന ശാസ്താവ് 60 സെ മീ. ഇരിക്കുന്ന ദുർഗ്ഗാഭഗവതി 60 സെ മീ. ശിവന് 10 സെ മീ സാളഗ്രാമമാണ്. പരശുരാമനാണ് ആദ്യതന്ത്രി. ഇപ്പോൾ കീഴ്പുള്ളിത്തറ തരണനല്ലൂർ.

56 പഴയന്നൂർഭഗവതി ചാഴൂർ പഞ്ചായത്ത്. തൃശൂരിൽനിന്ന് 20 കി മീ തെക്കുപടിഞ്ഞാറ്. 13ആം നൂറ്റാണ്ടുമുതലുണ്ട്. സ്വയംഭൂവാണ്. കൊച്ചിരാജാവിന്റെ ചാഴൂർശാഖയുടെ പരദേവതയാണ്.ചാഴൂർകോവിലകമാണ്

ഊരാളർ. പിന്നീട് കൊച്ചിസർക്കാരും ദേവസ്വം ബോഡും എടുത്തു. ചതുരശ്രീകതലം പടിഞ്ഞാട്ട് അഭിമുഖം. തെക്ക് ഗണപതി പടിഞ്ഞാട്ട് അഭിമുഖം. തെക്കുപടിഞ്ഞാറ് കിണർ. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വടക്കും വാതിൽ. വാതിൽമാടത്തിന് രണ്ടുവാതിലുണ്ട്. തെക്കേ നാലമ്പലത്തിൽ ഉപദേവതാക്ഷേത്രത്തിൽ ശിവനും വിഷ്ണുവും. തെക്കുകിഴക്ക് തിടപ്പള്ളി. വടക്കുകിഴക്കേ മൂലക്ക് നാഗക്കാവ്. വടക്കും പടിഞ്ഞാറും ചുമരാണ്. കുളം പൊട്ടിപ്പൊളിഞ്ഞ് കിടക്കുന്നു. നമസ്കാരമണ്ഡപത്തിൽ പൂക്കൾ കൊത്തിയിട്ടുണ്ട്. പ്രാസാദദ്വാരത്തിലിരിക്കുന്ന മഹാലക്ഷ്മിയും ഇരുവശം തുമ്പിക്കൈ ഉയർത്തിയ ആനയും കാണാം (ഗജലക്ഷ്മി). ഇതുപോലെ ഒന്ന് ശ്രീമുഖത്ത് അഗ്രമണ്ഡപത്തിലും പുതിയ പെയിന്റു കൊണ്ട് വരച്ചുവെച്ചിരിക്കുന്നു. .സ്വയംഭൂ ദുർഗ്ഗ ശിലാലിംഗമാണ്. 10 സെ മീ. ഒരു ഭാഗം പൊട്ടിയിട്ടുണ്ട്. പഞ്ചലോഹഗോളകാവിഗ്രഹം ഇരിക്കുന്ന 45 സെ മീ ദ്വിഭുജം അഭയവരദമുദ്രകളോടെ. നിൽക്കുന്ന ചതുർഭുജവിഷ്ണു പഞ്ചലോഹവിഗ്രഹം. ഗണപതി ഇരിക്കുന്ന 15 സെ മീ വിഗ്രഹം. ശിവലിംഗം 15 സെ മീ. തന്ത്രി പെരുവനത്തെ കുന്നത്തൂർ പടിഞ്ഞാറേ മന.

57 പുള്ളുഗ്രാമം കാത്യായനി. ചാഴൂർ പഞ്ചായത്ത് .തൃശൂരുനിന്ന് 26 കി മീ തെക്കുപടിഞ്ഞാറ്. 11ആം നൂറ്റാണ്ടുമുതലുണ്ട്. പക്ഷിദുർഗ്ഗയാണ്. കാടും പക്ഷിസങ്കേതവുമായിരുന്നു. (പുള്ളുകളുടെ സ്ഥലം), ആൽത്തറമേൽ പേരാലും അരയാലും അത്തിയുമുണ്ട്. പണ്ട് ചേലൂർമനയുടെയായിരുന്നു. 1977ൽ ദേവസ്വം ബോഡ് എടുത്തു. ചതുരശ്രീകതലം വടക്കുകിഴക്ക് കിണർ, ചുറ്റമ്പലത്തിന് പടിഞ്ഞാറും കിഴക്കും വടക്കും വാതിൽ. വടക്കുകിഴക്ക് കൃഷ്ണൻ പടിഞ്ഞാട്ട് അഭിമുഖം. തിടപ്പള്ളി തെക്കുകിഴക്ക്. കുളം ജീർണ്ണാവസ്ഥയിലാണ്. കണ്ണാടിപക്ഷിദുർഗ്ഗ 20 സെ മീ. കൃഷ്ണൻ പഞ്ചലോഹം 15 സെ മീ നിൽക്കുന്നു. തന്ത്രി പഴുങ്ങാംപറമ്പ്.

58 കോടന്നൂർ ശാസ്താവ് ശാസ്താംകടവ് പറളം പഞ്ചായത്ത്. തൃശൂരുനിന്ന് 7 കി മീ തെക്ക്. മണക്കോടി കായൽ ക്ഷേത്രത്തിനു പടിഞ്ഞാറ്. പുരാതനസ്വയംഭൂ. തിരുവുള്ളക്കാവ് തല, കോടന്നൂരിൽ ഹൃദയം, മണക്കൊടിക്കാവ് ശാസ്താ പാദം. പെരുവനം ഗ്രന്ഥവരിപ്രകാരം ആറാട്ടുപുഴ പൂരത്തിൽ മറ്റു ശാസ്താക്കളോടും ഭഗവതിമാരോടും തൃപ്രയാറപ്പനോടുമൊപ്പം പങ്കെടുത്തിരുന്നു. കുറുവട്ടാണാവ് മന ഊരാളരായിരുന്നു. ഇപ്പോൾ ബോഡും സമിതിയുമാണ്. ദീർഘചതുരശ്രീകതലം പടിഞ്ഞാട്ട് അഭിമുഖം. തെക്ക് ഗണപതി വടക്കുകിഴക്ക് കിണർ ചുറ്റമ്പലം പടിഞ്ഞാറും കിഴക്കും വടക്കും വാതിലുള്ളത്. തെക്കുകിഴക്ക് തിടപ്പള്ളി. വടക്ക് ഊട്ടുപുര. ശ്രീമുഖത്ത് ശിൽപ്പങ്ങളുണ്ട്. .ശിലാലിംഗം സ്വയംഭൂ 3 സെ മീ. വേട്ടക്കാരന്റെ സങ്കൽപ്പമാണ്. ഇരിക്കുന്ന ഗണപതി 45 സെമീ. തന്ത്രി ഇളങ്ങല്ലൂർ. ശാന്തി കാരേക്കാട്ട് മന.

59 ഐക്കുന്ന് പാണ്ഡവഗിരി ദുർഗ്ഗ പാറളം വെങ്ങിണിശ്ശേരി ഗ്രാമം. തൃശൂരുനിന്ന് 9 കി മീ തെക്കുപടിഞ്ഞാറ്. പുരാതനം. 108 ദുർഗ്ഗാക്ഷേത്രങ്ങളിലൊന്ന്. 53 മീ ഉയരമുള്ള ഒരു കുന്നിലാണ്. മുമ്പ് ഒരു ഗുഹ ഉണ്ടായിരുന്നു. കുന്നിലെ ഗുഹയിലുള്ള വിഗ്രഹം പരശുരാമപ്രതിഷ്ഠയാണ്. പിന്നീട് ഈ ഗുഹയിൽ പഞ്ചപാണ്ഡവർ താമസിച്ചു.

പടിഞ്ഞാറും കിഴക്കുമുള്ള പടികൾ കയറിപ്പോകണം. ഐക്കുന്നു വാരിയ മാണ് ക്ഷേത്രകാര്യങ്ങൾ നോക്കിയിരുന്നത്. 1995ൽ പുതിയ ക്ഷേത്രം പണി തു. ചതുരഏകതലം പടിഞ്ഞാട്ട് അഭിമുഖം. ചുറ്റമ്പലത്തിന് നാലുവശം വാതിൽ. തെക്കുകിഴക്ക് തിടപ്പള്ളി. തെക്ക് ശാസ്താക്ഷേത്രം പടിഞ്ഞാട്ട് അഭിമുഖം. മുമ്പിൽ രണ്ട് ചെമ്പകത്തറ. ശിലാലിഖിതം 1400ആം ആറാട്ടു പുഴ പൂരം 22 മീനം 1157ൽ നടന്നു എന്ന് കാണിക്കുന്നു. ദുർഗ്ഗയുടെ കൃഷ്ണശിലാവിഗ്രഹം 105 സെ മീ നിൽക്കുന്ന ചതുർഭുജവിഗ്രഹം .ചക്രം,ശംഖം, ഇടത്തെ താഴത്തെ കയ്യ് കടിബന്ധം, വലത്തെ താഴത്തെ കയ്യിൽ ചോറുരുള ധരിച്ച് അന്നപൂർണ്ണേശ്വരിയായ വൈഷ്ണവിയാണ്. ശാസ്താലിംഗം 15 സെ മീ. പിന്നിൽ ഇരിക്കുന്ന ശാസ്താവിഗ്രഹം ഉണ്ട്. അതിന് 45 സെ മീ. തന്ത്രി ആദ്യപ്രതിഷ്ഠ പരശുരാമൻ ഇപ്പോൾ പെരുമ്പടപ്പ് വടക്കേടത്ത് മന.

60 തിരുവുള്ളക്കാവ് ശാസ്താവ് (ചേർപ്പ്). തൃശൂരുനിന്ന് 10 കിമീ തെക്ക്. വളരെ പുരാതനം സ്വയംഭൂ. പരശുരാമപ്രതിഷ്ഠ. പട്ടത്ത് വാസുദേവൻഭട്ട തിരി, എളങ്ങല്ലൂർ നമ്പൂതിരി ,മഴമംഗലം നമ്പൂതിരി ഇവരുമായി ബന്ധ പ്പെട്ട് കഥകളുണ്ട്. പട്ടത്ത് വാസുദേവൻ യമകകവിയാണ്. ഒരേ പദം ആവർത്തിച്ച് കവിത എഴുതുമ്പോൾ ഓരോന്നിനും വിവിധഅർത്ഥങ്ങളുള്ള കാവ്യമാണ് യമകം. യജുർവ്വേദപണ്ഡിതരുടെ വംശത്തിൽ ജനിച്ച വാസുദേ വന് ബുദ്ധിയുണ്ടായിരുന്നില്ല. വാസു എന്നതിന് വാതു എന്നാണ് ഉച്ചരി ച്ചിരുന്നത്. അമ്മ അവനെ ഈശ്വരഭജനത്തിനിരുത്തി. ഉച്ചക്കും രാത്രിയും നേദ്യം മാത്രം കഴിക്കണം. ഒരിക്കൽ ഒപ്പമുള്ള കുട്ടികൾ കോൾക്കായലിൽ വഞ്ചികളിക്കാൻ നിർബന്ധിച്ചു. അവർ വഞ്ചി മറിച്ച് നീന്തി രക്ഷപ്പെട്ടു. വാസുവിന് നീന്താനറിയാഞ്ഞിട്ടും എങ്ങനെയോ അക്കര പറ്റി. മഴയും മിന്നലുമേറ്റ് വിറച്ച് വിശന്ന് ക്ഷേത്രത്തിലെത്തി. തിടപ്പള്ളി തുറന്നിരുന്നു. വാസു കടന്നതറിയാതെ വാരസ്യാർ പുറത്തുനിന്ന് വാതിലടച്ച് പോയി. വാസു തീ കൂട്ടി കാലും കയ്യും ചൂടാക്കി കിടന്നുറങ്ങി. ഒരു നമ്പൂതിരി വിളക്കും പിടിച്ച് അടുത്തുനിൽക്കുന്നപോലെ തോന്നി. ഋഷിപോലെ തോ ന്നി. അദ്ദേഹം കൊടുത്ത കദളിപ്പഴം തിന്ന് വീണ്ടും കിടന്നുറങ്ങി .പിറ്റേന്ന് വാരസ്യാർ വാതിൽ തുറക്കുമ്പോൾ അകത്തുനിന്ന് ശുദ്ധമായ കവിതാസ്വ രം കേട്ടു.

വിറ കെടുപ്പാൻ വിറകെടുത്തു വിറകെടുത്തു വിറ കെടുത്തു.

കദളിപ്പഴത്തോലു കണ്ട വാരസ്യാർക്ക് കാര്യം മനസ്സിലായി. ആ തോലു തിന്ന് അവരും വിദുഷിയായി. വാസുദേവകവിയുടെ യുധിഷ്ഠിരവിജയം യമകകാവ്യം പ്രസിദ്ധമാണ്. ഇളങ്ങല്ലൂർ ഓത്തൂട്ടിന് പങ്കെടുത്തിരുന്ന പ്ര സിദ്ധനായ വേദവിത്താണ്. അദ്ദേഹത്തിന്റെ പേരിൽ ഒരു വഴിപാടുണ്ട്. മഴമംഗലം സ്വയംഭൂശില മാത്രമുള്ളകാലത്ത്(ക്ഷേത്രമില്ലാതിരുന്ന കാലത്ത്) ഇവിടെ തൊഴാൻ വന്നു. പ്രതിഷ്ഠക്കടുത്ത് ഒരു പശുവിന്റെ ശവം കണ്ടു, പിറ്റേന്ന് വന്നപ്പോൾ അതിന്നടുത്ത് ഒരു പുലി ചത്തുകിടക്കുന്നതും പുലി യുടെ വായിൽ ഒരു ശരം തറച്ചിരിക്കുന്നതും കണ്ടു. പുലിയെ ശരമെയ്ത വേടൻ ഭഗവാനാണ് എന്ന് കണ്ട് ഉടനെ ക്ഷേത്രം പണിയിച്ചു. വൈദ്യന്മാ രായ അവണപ്പറമ്പുമനയും ചിറ്റൂർ നമ്പൂതിരിപ്പാടും ഇവിടത്തെ ഭക്തന്മാ രായിരുന്നു. എന്റെ അമ്മ നാലപ്പാട്ടു അമ്മിണിയമ്മയും ഒരു കഥ പറയാ

റുണ്ട്. അമ്മക്ക് മൂന്നുനാലു വയസ്സുവരെ സംസാരിക്കാനായിരുന്നില്ല. ഇവിടെ വന്ന് നാവ് സമർപ്പിച്ച ശേഷമാണത്രെ സംസാരിക്കാനാരംഭിച്ചത്. ഒരുകാലത്ത് നമ്പൂതിരിമാരുടെയായിരുന്നു. അവസാനത്തെ ഊരാളർ ചിറ്റൂർമന. ദീർഘചതുരഏകതലം പടിഞ്ഞാട്ട് അഭിമുഖം. മേൽക്കൂര മുഴുവനല്ല, കാവാണ്, തെക്ക് ഗണപതി.തെക്കോട്ട് അഭിമുഖം. ചുറ്റമ്പല ത്തിന് കിഴക്കും പടിഞ്ഞാറും വടക്കും വാതിൽ. പടിഞ്ഞാറെ നാലമ്പല ത്തിലെ തിടപ്പള്ളിയിലേക്ക് തെക്കും പടിഞ്ഞാറും നാലമ്പലത്തിൽനിന്ന് വാതിലുണ്ട്. കിവക്കേ ഗോപുരം ദ്വിതലം. ആനപ്പള്ള മര്യാദ. ദ്വാരപാല കർ ശിലയാണ്. ശ്രീമുഖത്ത് പാലക,ദേവഗണ,മൃഗഗണങ്ങൾ ദാരു. സ്വയം ഭൂശില 15 സെ മീ മുകളിൽ വൃത്താകൃതി. മുമ്പിൽ ഗോളകയും തിടമ്പും. വിദ്വാനായ ഗുരുസങ്കൽപ്പമാണ്. വിദ്യാരംഭം പ്രധാനം. മീനത്തിലെ ഉത്ര ത്തിനും മഹാനവമിക്കും ഒഴികെ എഴുത്തിനിരുത്താം. ശാസ്താവിൽ സരസ്വതീചൈതന്യവും ഉണ്ടെന്ന സങ്കൽപ്പം. കദളി, അപ്പം, ശർക്കരപ്പാ യസം, നാവും നാരായവും വെക്കൽ,സ്വർണ്ണആൾരൂപം വെക്കൽ ഇവ പ്രധാനവഴിപാടുകളാണ്. നവരാത്രി ആഘോഷം പ്രധാനം. പെരുവനം ആറാട്ടുപുഴ പൂരത്തിൽ പങ്കെടുക്കുന്നു. പൂരം കൊടിയേറിയാൽ നെട്ടി ശ്ശേരി നാങ്കുളം ശാസ്താക്കന്മാർ ഇവിടെ വരും. പിന്നെ തിരുവുള്ളക്കാവ് ശാസ്താവ് അവണാവ് മനയിലേക്ക് പോയി ഇറക്കിപ്പൂജ. പിന്നീട് ചാത്തംകുടം ശാസ്താവിനെ കാണാൻപോകും. തിരിച്ചെത്തി 9 പ്രദക്ഷിണം വെക്കും. ആന ധ്വജം തൊട്ടാൽ പൂരം കഴിഞ്ഞു. പരശുരാമനാണ് ആദ്യപ്രതിഷ്ഠാതന്ത്രി. ഇപ്പോൾ കുന്നത്തൂർ പടിഞ്ഞാറേടത്ത് മനയാണ് തന്ത്രി.

61 ചേർപ്പ് ഭഗവതി. തൃശൂരുനിന്ന് 14 കി മീ തെക്ക്. 250 മീ പടിഞ്ഞാറ് തൃപ്രയാർറോഡാണ്. അടുത്ത് കടാമ്പുഴ കായലുണ്ട്. വളരെ പുരാതനമാണ്. പരശുരാമപ്രതിഷ്ഠയാണ്. പെരുവനം ആറാട്ടുപുഴ പൂരത്തിൽ ഈ ഭഗവതി പങ്കെടുക്കുന്നുണ്ട്. ഓത്തൂട്ടിൽ നിരവധി യജുർവ്വേദികൾ പങ്കെടുത്തിരുന്നു. 64 വർഷത്തിലൊരിക്കൽ ഓത്തൂട്ടിന് പഞ്ചസന്ധ നടത്തിയിരുന്നു. പെരുവനം ഗ്രാമക്കാർ ഒരുകാലത്ത് രണ്ടായി പിരിഞ്ഞു. ഒരു കൂട്ടർ ഊരകത്തമ്മക്കുള്ള ചടങ്ങുകൾ ബഹിഷ്കരിക്കയും ചേർപ്പ് ഭഗവതിയെ ആരാധിക്കാനാരംഭിക്കയും ചെയ്തു. ചിറ്റൂർമനയിലെ കാരണവരും സാമൂതിരിയും തമ്മിൽ അടുപ്പത്തിലായിരുന്നു. ചിറ്റൂർമനക്ക് പെരിഞ്ചെല്ലൂർ,പന്നിയൂർ, ഗുരുവായൂർ ക്ഷേത്രങ്ങളിലെ ഭരണത്തിലും സാമൂതിരിയുടെ കിരീടധാരണത്തിലും ചില അവകാശങ്ങൾ കിട്ടി. ചേർപ്പ് അഞ്ച് മനക്കാരുടെയായിരുന്നു.ചിറ്റൂർ,കീരങ്ങാട്ട്, പഴയേടത്ത്, അമ്പലപ്പ ള്ളി, കുന്നത്തൂർ പടിഞ്ഞാറേടത്ത്. ചതുരദ്വിതലം പടിഞ്ഞാട്ട് അഭിമുഖം. തെക്ക് ഗണപതി പടിഞ്ഞാട്ട് അഭിമുഖം. ഈ ഗണപതികോവിലിൽ ശിവ നുമുണ്ട്. കിണർ വടക്കുകിഴക്ക്. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും തെക്കും വാതിലുണ്ട്. തെക്കുകിഴക്ക് തിടപ്പള്ളി. തെക്ക് പടിഞ്ഞാട്ടഭിമു ഖമായി വിഷ്ണു. കുളമുണ്ട്. നിൽക്കുന്ന ദുർഗ്ഗ 75 സെ മീ ശിലാവിഗ്ര ഹമാണ്. ചതുർഭുജം. ശംഖചക്രം, താഴെ ഇടത്തുകൈ കടിബന്ധം, വല ത്തുകൈ വരദം. ഇരിക്കുന്ന ഗണപതി 30 സെ മീ. ശിവലിംഗം 15 സെ മീ. നിൽക്കുന്ന ചതുർഭുജവിഷ്ണു 45 സെ മീ. ചതുശ്ശതം ഉള്ള ക്ഷേത്രമാ ണ്. മിഥുനത്തിലെ അനിഴമാണ് പ്രതിഷ്ഠാദിനം. മീനത്തിലെ ഉത്രം മുതൽ

28 ദിനം ആറാട്ടുപുഴ പൂരത്തോടനുബന്ധിച്ചുള്ള ഉത്സവമാണ്. 28ആം ദിനം ആറാട്ടുപുഴ പൂരം. തന്ത്രി പടിഞ്ഞാറേടത്ത് മന.

62. തായംകുളങ്ങര സുബ്രഹ്മണ്യൻ ചേർപ്പ്. തൃശൂരുനിന്ന് 12 കി മീ തെക്ക്. 13ആം നൂറ്റാണ്ടുമുതലുണ്ട്. ചിറ്റൂർമനക്കാരുടെയാണ്. ചതുരദ്വിതലം കിഴക്ക് അഭിമുഖം. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വടക്കും വാതിലുണ്ട്. തെക്കുപടിഞ്ഞാറ് മനയിലെ ഉപാസനാമൂർത്തികളുടെ ക്ഷേത്രം. ഇതിനു വടക്ക് ഗണപതി. തെക്കുകിഴക്ക് തിടപ്പള്ളി. ആനപ്പള്ള മര്യാദ. കിഴക്ക് ഏകതലഗോപുരമുണ്ട്. ശ്രീമുഖത്ത് മുരുകനും അനന്തശയനവും ദാരുശിൽപ്പം. മുരുകന്റെ ശിലാവിഗ്രഹം നിൽക്കുന്ന 105 സെ മീ വിഗ്രഹമാണ്. വലത്തുകൈയിൽ വജ്രം നിറച്ച കലശം ധരിച്ച് ഇടത്തുകൈ കടിബന്ധമാക്കി പിടിച്ച ബാലസുബ്രഹ്മണ്യനാണ്. ഇരിക്കുന്ന ഗണപതി 53 സെ മീ. തന്ത്രി കുന്നത്തൂർ പടിഞ്ഞാറേടത്ത് മന.

63. ഇരട്ടയപ്പൻ മഹാദേവക്ഷേത്രം പെരുവനം ചേർപ്പ് പഞ്ചായത്ത് ഊരകം ഗ്രാമം. തൃശൂരുനിന്ന് 12 കി മീ തെക്ക്. വളരെ പുരാതനമാണ്. പരശുരാമൻ നിശ്ചയിച്ച 64 ഗ്രാമങ്ങളിൽ നാലെണ്ണം പ്രധാനമാണ്. പെരുഞ്ചല്ലൂർ,പന്നിയൂർ,ശുകപുരം, പെരുവനം. വലിയകാട്, മഹാവനം എന്നാണ് അർത്ഥം. പിന്നീട് പൂരു (അലക്സാന്ററുടെ കാലം) ഇവിടെ തപസ്സു ചെയ്കയും ബദരീനാഥിൽനിന്ന് കൊണ്ടുവന്ന ശിവലിംഗം (മാടത്തിലപ്പൻ) പ്രതിഷ്ഠിക്കയും ചെയ്ത ശേഷം പൂരുവനം എന്നും പേരുവന്നു. പൂരുമഹർഷിയുടെ ചെറിയ പ്രതിമ മാടത്തിലപ്പന്റെ മുൻവശത്ത് കാണുന്നുണ്ട്. വടക്ക് വടക്കാഞ്ചേരിയിലെ അകമലശാസ്താവ്, കിഴക്ക് കുതിരമലയിലെ കുതിരാനിലെ ശാസ്താവ്,തെക്ക് കുറുംബാഭഗവതി, പടിഞ്ഞാറ് എടത്തുരുത്തി അയ്യപ്പൻ ഇതായിരുന്നു പണ്ട് പെരുവനം ഗ്രാമത്തിൻ ഭരണാധികാരഅതിർത്തികൾ.പെരുവനത്തിനു കീഴിൽ മൂന്നു മണ്ഡലമുണ്ടായിരുന്നു. തൃശ്ശിവപേരൂരും അവിട്ടത്തൂരും ഇരിഞ്ഞാലക്കുടയും. ഈ ക്ഷേത്രത്തിന് 7 കി മീറ്റിനകത്ത് നാലു പ്രധാനക്ഷേത്രങ്ങളുള്ളത് ആറാട്ടുപുഴയും, തിരുവുള്ളക്കാവും ഊരകത്തമ്മതിരുവടിയും ചേർപ്പ് ഭഗവതിയുമാണ്. വടക്കേ ക്ഷേത്രത്തിൽ ഒരേ പീഠത്തിൽ രണ്ട് ശിലാലിംഗമുണ്ട്(ഇരട്ടയപ്പൻ). പരശുരാമന്റെ ആവശ്യപ്രകാരം ശിവപാർവ്വതിമാർ ഒന്നിച്ച് ബ്രാഹ്മണവേഷത്തിൽ കേരളത്തിൽ വന്ന് സ്വയംഭൂലിംഗമായി ഇവിടെ പ്രത്യക്ഷമായി. ഒന്ന് വലുതും മറ്റേത് വലുതിന്റെ ശാഖപോലെ (അർദ്ധനാരീശ്വരൻ) ചെറുതുമാണ്. വലംകൈയിൽ ഹരിഹരപുത്രൻ (മോഹിനിയിൽനിന്ന് ശിവനു ലഭിച്ച പുത്രൻ) നവജാതശിശുരൂപത്തിലുണ്ട് എന്ന് സങ്കൽപ്പം. (അതായത് ഇവിടെ ദേവി പാർവ്വതി മോഹിനിരൂപമാണ്, വിഷ്ണുവാണ്). അതിനാൽ ഇരട്ടയപ്പനെ വന്ദിച്ചവർക്ക് മോക്ഷം ഫലം. തെക്കേ ക്ഷേത്രം മാടത്തിലപ്പൻ  പ്രതിഷ്ഠിച്ചത് പൂരുമഹർഷി. പൂരു ഇവിടെയിരുന്ന് ധ്യാനിച്ചു. ബദരീനാഥിൽനിന്ന് നിലം തൊടാതെയാണ് ശിവലിംഗം കൊണ്ടുവന്നത്. വലിയ മാടം കെട്ടി പ്രതിഷ്ഠിച്ചു. ഇത്രയും വലിയ ശിവലിംഗം നിലം തൊടാതെ വൃക്ഷത്താൽ മാടം കെട്ടി കൊണ്ടുവന്നു എന്നു പറയുമ്പോൾ കപ്പലിലാവണം കൊണ്ടുവന്നത് എന്ന് ഊഹിക്കണം. പൂരു അലക്സാന്ററോട് യുദ്ധം ചെയ്യാനായി അയച്ച മൂഷകവംശത്തിലെ മാടഭൂപതിയാണ്.(അന്നത്തെ യുവരാജാവ്). പെരുവനത്ത് പുരുഷോത്തമനു ശിലാപ്രതിമയുള്ളപോലെ , തൃപ്രയാറിൽ

അലക്സാന്റർക്കും ദാരുശിൽപ്പമുണ്ട്. അത് ത്രിപുരാന്തകസങ്കൽപ്പത്തിലുള്ള താണ്. (തൃപ്രയാറിനെ പറയുമ്പോൾ ഇത് വിശദമായി പറയാം). പണ്ട് പെരുവനം യോഗം തെരഞ്ഞെടുത്ത യോഗാതിരിപ്പാടിന്റെ ഭരണമായിരുന്നു. പെരുവനം യോഗാതിരി സാമൂതിരിപക്ഷം പിടിച്ച് കൊച്ചിരാജാവിന്റെ രാജ്യഭരണകാര്യങ്ങളിൽ ഇടപെട്ടു. 1756 മുതൽ 1762 വരെ കൊച്ചിയുടെ വടക്കുഭാഗം (മാപ്രാണം വരെ) സാമൂതിരി കൈവശപ്പെടുത്തി വെച്ചിരുന്നു. 1760-1775 വരെ വാണ കൊച്ചി കേരളവർമ്മ 1757ൽ (യുവരാജാവായിരിക്കെ) മാടത്തിലപ്പൻ ക്ഷേത്രം പുനരുദ്ധരിച്ചു. 1762ൽ ധർമ്മരാജാവുമായി ശുചീന്ദ്രം ഉടമ്പടി ഉണ്ടാക്കിയത് സാമൂതിരിയുടെ അക്രമം ചെറുക്കാനാണ്. ദളവ അയ്യപ്പൻ മാർത്താണ്ഡപ്പില്ലയുടെ കീഴിൽ തിരുവിതാംകൂർ സാമൂതിരിയെ അക്രമിച്ചു. 1763ൽ കൊച്ചിയും തിരുവിതാംകൂറും ജയിച്ചു. പുത്തൻചിറ (ഇപ്പോഴത്തെ മുകുന്ദപുരം താലൂക്ക്) കൊച്ചിരാജാവ് മാർത്താണ്ഡപ്പിള്ളക്ക് പാരിതോഷികമായി സമ്മാനിച്ചു. 1764ൽ പറവൂരും ആലങ്ങാടും തിരുവിതാംകൂറിനോട് ചേർത്തു. ഇവർ മുമ്പ് പള്ളിപ്പുറം, പൊറത്തൂർ, പെരിഞ്ചേരി ദേശങ്ങലിലെ ഭരണം (ഇപ്പോഴത്തെ തൃശൂർ താലൂക്ക്) പെരുവനം ക്ഷേത്രത്തിനു ദാനം ചെയ്തിരുന്നു. അതിനാൽ തിരുവിതാംകൂറിന് പെരുവനത്തിൽ പ്രത്യേകം ചില ആനുകൂല്യങ്ങൾ കിട്ടി. (ഉച്ചപ്പൂജ, കൂത്ത്, പ്രദോഷം, ആറുമാസത്തേക്ക് ശ്രീഭൂതബലിയുടേയും പ്രധാനപൂജകളുടേയും ചെലവ് ഭാഗിച്ചെടുക്കുക മുതലായവ). ഉച്ചപ്പൂജക്കുള്ള കരമൊഴിവായ ഭൂമിക്ക് ചേരിക്കലം എന്നായിരുന്നു പേർ. ഉച്ചപ്പൂജക്കുള്ള അധികാരമൊഴികെ മറ്റെല്ലാം പിന്നീട് കൊച്ചി ദേവസ്വത്തിനു മടക്കിക്കൊടുത്തു.

ടിപ്പു പെരുവനത്തെ ഊട്ടുപുര കത്തിച്ചു. ഉരുളിയും വാർപ്പുകളും ചെമ്പു, ഓട്ടുസാമഗ്രികളും കൊണ്ടുപോയി. വജ്രം, സ്വർണ്ണം, വെള്ളി, ആഭരണം, പാത്രങ്ങൾ, ഇരട്ടയപ്പന്റെ വജ്രാഭരണം, ദേവിയുടെ നവരത്ന മാല ഇവയെല്ലാം എടുത്തു. ഇവ കൊണ്ടുപോയ ശേഷം കള്ളന്മാർക്ക് തുറന്നപ്പോൾ വെറും കരിയും കല്ലും ആണെന്ന് തോന്നിയതായ ഐതിഹ്യവുമുണ്ട്.

കൂത്ത് അവകാശം മൂന്നു കുടുംബങ്ങൾക്കാണ്. നെല്ലുവായിലെ കുട്ടഞ്ചേരി, അന്നമനടയിലെ മേക്കാട്ട്, തളിപ്പറമ്പിലെ മാണി. മൂന്നു കഥയേ പറയാൻ പാടൂ. അംഗുലീയകം, മന്ത്രാംഗം, മത്തവിലാസം. പെരുവനം തട്ടകത്തിലല്ലാതെ കൂത്ത് പാടില്ല. തട്ടകത്തിൽ പറയെടുപ്പ് പാടില്ല.ഇരിക്കാൻ മൂത്തതുമാർക്കും നമ്പൂതിരിമാർക്കും പ്രത്യേകസ്ഥാനമുണ്ട്. നങ്ങ്യാരല്ലാതെ മറ്റു സ്ത്രീകൾ അകത്തു കടക്കരുത്. ബ്രഹ്മചാരിമാർക്കും സന്യാസിമാർക്കും പ്രവേശനമില്ല. ഇപ്പോഴും കൂത്തമ്പലമുണ്ട്, പക്ഷേ കൂത്തില്ല. (സംഘകാലത്ത് ചേരൻ ചെങ്കുട്ടുവൻ പറവൂരിലാണ് കൂത്തുകാണുന്നത്. പറവൂർ 1764 വരെ കൊച്ചിരാജ്യത്തിന്റെ പെരുവനം തട്ടകത്തിന്റെയാണെന്ന് മുകളിൽ കാണുക).

1760ൽ ജനിച്ച ശക്തൻതമ്പുരാൻ 1805ൽ നാടുനീങ്ങുംവരെ ഭരിച്ചു. 1790ലാണ് ശക്തന്റെ സിംഹാസനാരോഹണം. അദ്ദേഹം യോഗാതിരിപ്പാടിനെ നിരോധിച്ചു. അവസാനത്തെ യോഗാതിരിപ്പാട് പെരുവനത്ത് തെക്കേടത്ത് പരമേശ്വരൻ ഭട്ടതിരിയായിരുന്നു. ചിറ്റൂർ,അവണാവ്,

കുറുവട്ടാവണാവ് എന്നീ മനകളിൽനിന്ന് പെരുവനത്തെ ശക്തൻ മോചിപ്പിച്ച് തന്റേതാക്കി.(ഇത് ബ്രാഹ്മണരിൽനിന്ന് ഭൂമി വിലകൊടുത്തുവാങ്ങി ബ്രഹ്മസ്വത്തിനു പകരം രാജസ്വമാക്കുക എന്ന രാജരാജചോളന്റെ നിയമത്തെ അനുകരിക്കലാണെന്ന് പറയാം) ഉച്ചപ്പൂജ ഒഴികെ മറ്റ് ആനുകൂല്യങ്ങളിൽനിന്ന് തിരു വിതാംകൂറിനെ ഒഴിവാക്കി. ഇപ്പോൾ ഊരകം ദേവസ്വത്തിന്റെ കീഴിലാണ്. പുരാവസ്തുസൊസൈറ്റി പുരാതനസംരക്ഷിത സ്ഥാനമായി പ്രഖ്യാപിച്ചിട്ടുണ്ട്.

ഇരട്ടയപ്പൻ വൃത്തഏകതലക്ഷേത്രമാണ് ,പടിഞ്ഞാട്ട് അഭിമുഖം. പിന്നിലാണ് പാർവ്വതിയുടെ നട, കിഴക്കഭിമുഖം. തെക്ക് അന്തരാളത്തിനകത്ത് ഗണപതിയും ദക്ഷിണാമൂർത്തിയും. നമസ്കാരമണ്ഡപത്തിന് ദാരുനിർമ്മിതമായ 16 തൂണുണ്ട്. അകത്തെ നാലെണ്ണം വലുതാണ്. തെക്കുകിഴക്ക് കരിങ്കല്ലുകൊണ്ട് കലവറപോലെ ഒരു ഗണപതിയറ കാണാം. ഇതിലാണ് വജ്രം മുതലായ അപൂർവ്വവസ്തുക്കൾ സൂക്ഷിച്ചിരുന്നത്. മുകളിലെ കരിങ്കല്ലുമൂടി പൊളിച്ച് ഉള്ളിൽ കടന്ന് എടുക്കാൻ ടിപ്പുവിനെ സഹായിച്ചത് സാമൂതിരിയാണ്. വടക്കുകിഴക്ക് കിണറുണ്ട്.

മാടത്തിലപ്പൻ മാടഭൂപതിയുടെ (മൂഷകവംശം അഥവാ ഗ്രീക്കുകാരുടെ മൂഷകനോസ്) യുവരാജാവായ കൊച്ചിരാജവംശത്തിലെ പൂരു(പോറസ്) പ്രതിഷ്ഠിച്ച് പണിചെയ്ത ക്ഷേത്രമാണ്. ഉയരം 21.41 മീറ്ററാണ്. ഇതിനും ഇരട്ടയപ്പനും സോപാനപ്പടി വശങ്ങലിൽനിന്നാണ്. മാടത്തിലപ്പന് നേരെയുള്ള പടികളും വശങ്ങളിൽനിന്നുള്ളവയും ഉണ്ട്. രണ്ടുവശവും 10 വീതം വശങ്ങളിലെ പടികൾ, പിന്നെ ഒരു വേദി, അവിടെനിന്ന് 22 പടി നേരെ കയറണം. അപ്പോൾ ചതുരദ്വിതലമുഖമണ്ഡപത്തിലെത്തും. ഗർഭഗൃഹം ത്രിതലം. ഏകതലഭാഗവും ദ്വിതലവും ചതുരവും ത്രിതലം അഥവാ ശിഖരം അഷ്ടകോണാകൃതിയുമാണ്. വളരെ അപൂർവ്വമായ നിർമ്മിതിയാണ്. സുന്ദരവും അപൂർവ്വവുമാണ് ഈ ശൈലി.

രണ്ടു ക്ഷേത്രത്തിനും കൂടി ആറു വാതിലുള്ള ചുറ്റമ്പലം. ( 2 പടിഞ്ഞാറ്, 2 കിഴക്ക്, ഓരോന്ന് വടക്കും തെക്കും) വലിയമ്പലത്തിലാണ് പൂരുമഹർഷിയുടെ പ്രതിമ. വടക്കേ നാലമ്പലത്തിലെ രക്തേശ്വരിയും മണിക്കന്തനും തെക്കോട്ട് അഭിമുഖം. കിഴക്കേ നാലമ്പലത്തിൽ പിന്നിൽ രണ്ടുക്ഷേത്രത്തിനും നടുവിലായി തിടപ്പള്ളി. മദ്ധ്യഹാരം(വിളക്കുമാടം) 11 വരി വിളക്ക് 62 മരത്തൂണിൽ. ബാഹ്യഹാരത്തിൽ രണ്ട് വലിയ ബലിക്കല്ലുണ്ട്. ദീർഘചതുരമാണ് വടക്കുപടിഞ്ഞാറുള്ള കൂത്തമ്പലം. രംഗപീഠം ചതുരമാണ്. കിഴക്കഭിമുഖമായി ഗോപാലകൃഷ്ണൻ. പടിഞ്ഞാറ് ഏകതലഗോപുരം. മുറ്റത്ത് ഒരേ സമയം 21 ആനക്ക് പ്രദക്ഷിണം വെക്കാൻ കഴിയും. ആനപ്പള്ളമര്യാദ. രണ്ട് കുളം. കിഴക്കേ തൊടുകുളം പൂരു ഉണ്ടാക്കിയതാണ്. പടിഞ്ഞാറ് കുണ്ടൻകുളം.

ഇരട്ടയപ്പന്റെ ശിലാദ്വാരപാലകരാണ്. ദേവഗണങ്ങളുടേയും പുരാണകഥകളെ ആസ്പദമാക്കിയ ദാരുശിൽപ്പങ്ങളുടേയും സൌന്ദര്യം പറയത്തക്കതാണ്. ഗരുഡൻ ജീമൂതവാഹനനെ കൊത്തുന്നതും കിരാതൻ അർജ്ജുനന് പാശുപതം കൊടുക്കുന്നതും ഉത്തരത്തിലെ കികാതിയും ദാരുശിൽപ്പങ്ങളിൽ മികച്ചവയാണ്. മാടത്തിലപ്പന്റെ ഗ്രീവത്തിലും ചുമരിലും നിറയെ ദാരുശിൽപ്പങ്ങളുണ്ട്. മ്യൂറലുകൾ ഇരട്ടയപ്പന്റെ

ചുമരിൽ മാത്രമേ ഉള്ളു. സ്വയംഭൂലിംഗത്തിന് 55 സെ മീ , 21 സെ മീ ഒരേ പീഠത്തിലാണ്. ടിപ്പു കേടുവരുത്തിയതിനാൽ ഗോളക പൊതിഞ്ഞു. മാടത്തിലപ്പൻ ശിലാലിംഗം 90 സെ മീ 180 സെ മീ ഉയരമുള്ള പീഠത്തിൽ (ആകെ 270 സെ മീ). 1424ൽ പുനപ്രതിഷ്ഠ ചെയ്തു. പാർവ്വതി പ്ലാവുകൊണ്ട് ദാരുശിൽപ്പം നിൽക്കുന്നരൂപം. പഞ്ചലോഹഅർച്ചനാബിംബം 45 സെ മീ. മുമ്പിൽ ഇരിക്കുന്ന ഗണപതി 90 സെ മീ. വലിയമ്പലത്തിലെ ഗണപതി ഇരിക്കുന്ന 75 സെ മീ. രക്തേശ്വരിലിംഗം 20 സെ മീ. മണിക്കന്തന് ലിംഗം 17 സെ മീ. നിൽക്കുന്ന ഗോശാലകൃഷ്ണന് 75 സെ മീ.

പണ്ട് വസന്തോത്സവം നടന്നിരുന്നു. വളരെ അകലെയുള്ള ദേവന്മാരും അതു കാണാനെത്തിയിരുന്നു. കലിദിനം ആയാതുശിവലോകം (1345610) മീനം 27 . കലിവർഷം 684ൽ പൂരം തുടങ്ങി. 563 എഡി മുതൽ 2005 വരെ 1423 വർഷം മുടങ്ങാതെ തുടർച്ചയായി നടന്നു. ഇവിടത്തെ ദേവൻ പുറത്തെഴുന്നള്ളാറില്ല. മറ്റു ദേവന്മാർ ഇവിടെ വരണം. 41 ക്ഷേത്രത്തിലെ 108 ദേവന്മാർ ആറാട്ടുപുഴ പൂരത്തിലും പെരുവനം പൂരത്തിലും പങ്കെടുത്തിരുന്നു. പിന്നീട് ആറാട്ടുപുഴയിൽ 24ഉം പെരുവനത്ത് 12ഉമായി കുറഞ്ഞു. 978 കൊല്ലവർഷത്തിൽ ശക്തൻ തൃശൂർപൂരം തുടങ്ങിയതോടെ പെരുവനം പൂരം ചെറുതായി. മേടത്തിലെ പുണർതമാണ് പ്രതിഷ്ഠാദിനം. തിരുവോണവും മകരസംക്രമവും ശിവരാത്രിയും പ്രധാനമാണ്. പ്രദക്ഷിണക്രമം ഇരട്ടയപ്പൻ, പാർവ്വതി, ദക്ഷിണാമൂർത്തി,ഗണപതി, -ഇരട്ടയപ്പൻ, മാടത്തിലപ്പൻ, പൂരുമഹർഷി, ഗണപതി, ഇരട്ടയപ്പൻ ഇപ്രകാരമാണ്. ഇരട്ടയപ്പന് ആദ്യതന്ത്രി പരശുരാമനും മാടത്തിലപ്പന് ആദ്യതന്ത്രി പൂരുമഹർഷിയുമാണ്. ഇപ്പോൾ തന്ത്രി പെരുവനം പടിഞ്ഞാറേടത്ത് മന.

64. ഊരകത്ത് അമ്മതിരുവടി. തൃശൂരിന് 12 കിമീ തെക്ക്. പുരാതനം.




Dr Suvarna Nalapat Trust
Oorakam
Manthara mountain in milky ocean .Paalaazhimathana panel shows all the processions, shown above with agricultural products, music,dance etc. The Sri or wealth of our country .
Dr Suvarna Nalapat Trust
Asuras at head end of Vasuki
Oorakam
The haughty bhaava of each asura is shown with utmost care by the artist



തിരുവലയനൂർ(തിരുവലഭനൂർ) ഭഗവതി എന്നാണ് പഴയ പേർ. പെരുവനം ക്ഷേത്രത്തിനടുത്താണ്. കാഞ്ചീപുരത്തും ഊരകമെന്ന ഒരു സ്ഥലമുണ്ട്. നാടിന്റെ കേന്ദ്രസ്ഥാനമെന്നേ അതിന് അർത്ഥമുള്ളു. കാഞ്ചിയിലെ കാമാക്ഷിയെ പെരുവനം ഗ്രാമക്കാർ ആവാഹിച്ചു കൊണ്ടുവരാൻ നിശ്ചയിച്ചു. അതിനായി വളയനൂർ ഭട്ടതിരിയേയും കീഴോട്ടുകര നമ്പൂതിരിയേയും കോമരത്ത് മേനോനേയും കാഞ്ചിയിലേക്ക് അയച്ചു. അവർ മാസങ്ങളോളം ഭജനമിരുന്നു. മൂന്നുപേർക്കും സ്വപ്നദർശനം കിട്ടി, നാട്ടിൽ എന്റെ സാന്നിദ്ധ്യമുണ്ടാവുമെന്ന് പറഞ്ഞു. കീഴോട്ടുകര നമ്പൂതിരിയും കോമരത്തു മേനോനും കടലശ്ശേരി പിഷാരിക്കൽ ഭഗവതിയേയും പല്ലിശ്ശേരി ഭഗവതിയേയും പ്രതിഷ്ഠിച്ചു. അവരുടെ പരദേവത ഭദ്രകാളിയാണ്. വളയനൂർ ഭട്ടതിരിക്ക് വേറെ ഒരു തരത്തിലാണ് അനുഭവമുണ്ടായത്. അന്തർജനവും ചെറിയ കുട്ടിയും കൂടി കുളത്തിലേക്ക് കുളിക്കാൻ പോയി. കുട്ടി അമ്മയുടെ കുട അതിന്റെ വടിമേൽ ഭ്രമണം ചെയ്യുന്നത് കണ്ടു. അമ്മേ

തിരിയുന്ന വടി എന്നുപറഞ്ഞു. അങ്ങനെ തിരുവടിനാമം ഉണ്ടായി എന്നത് തമിഴ് ഭാഷയിലുള്ള പരിജ്ഞാനം കുറവു കൊണ്ട് ഉണ്ടാക്കിയ കെട്ടുകഥ യാണ്. . തിരു ശ്രീ, അടികൾ ബഹുമാനസൂചകം. . അല്ലാതെ വടി തിരി ഞ്ഞതല്ല. മലയാളികൾ ഇത്തരം കെട്ടുകഥകളുണ്ടാക്കി ചരിത്രം ഐതിഹ്യ മാക്കുന്നതിൽ മിടുക്കന്മാരാണ്. ഉളംകുന്നിലെ വടക്കുകിഴക്കുള്ള കിണറ്റി ൽനിന്ന് കിട്ടിയ പഴയ വിഗ്രഹമാണ് ഭട്ടതിരി പ്രതിഷ്ഠിച്ചത്. അഞ്ജനശി ലാവിഗ്രഹമാണ്. ഭട്ടതിരി സകലസ്വത്തും അമ്മതിരുവടിക്ക് സമർപ്പിച്ചു. പിൽക്കാലത്ത് ശക്തനുമായി പിണങ്ങി, ഭട്ടതിരിയേയും കുടുംബത്തേയും ശക്തൻ നാടുകടത്തി. അവർ വടക്കോട്ടുപോയി പൂമുള്ളിമനയിലാണ് അഭയം പ്രാപിച്ചത്. അതിനാൽ പൂമുള്ളിമനക്ക് ക്ഷേത്രത്തിൽ ചില ആനുകൂല്യങ്ങളുണ്ട്. പൂമുള്ളി കുറച്ചുകാലം ഇവിടെ ഊരാളരായിരു ന്നിട്ടുമുണ്ട്. മഴമംഗലം, തലക്കുളത്തൂർ ഭട്ടതിരി ഇവരുടെ പാണ്ഡിത്യം ഊരകത്തമ്മയുടെ കാരുണ്യമാണ്. എന്റെ അഛന്റെ തറവാടായ കാളിപു റയത്ത് പരദേവത ഊരകത്തമ്മയാണ്. ഊരകത്തമ്മയുടെ കോമരമായിരു ന്ന കോമരത്ത് മേനോന്റെ വംശമായിരുന്നു. അവരുടെ ഒരു പഴയ ശംഖ് അഛമ്മയുടെ കയ്യിലുണ്ടായിരുന്നു. ചെവിക്കടുത്ത് പിടിച്ചാൽ മഹാസാഗര ധ്വനി കേൾക്കാം. രാഗചികിത്സയെക്കുറിച്ച് അന്വേഷിച്ചുവരുന്നവർക്ക് ഞാൻ ഈ ശംഖധ്വനി കേൾപ്പിച്ച് കൊടുക്കാറുണ്ട്.



ഊരകത്തെ നൃത്തക്കാരുടെ ഒരു ശാഖ തോലനൂരിലേക്ക് മാറിത്താമസിച്ചു. അവസാനത്തെ മോഹിനിയാട്ടം കളിക്കാരായിരുന്നു കാളിപുറയത്തുകാരെന്ന് വിനോദ് മങ്കര പറയുന്നു. പണ്ട് 30000 പറ പാട്ടം കിട്ടിയിരുന്ന മഹാക്ഷേത്രമാണ്. ചതുരദ്വിതലശ്രീകോവിൽ പടിഞ്ഞാട്ട് അഭിമുഖം. ഗർഭഗൃഹം നാലുവാതി ലോടെ സർവ്വതോഭദ്രമായി നിർമ്മിച്ചിരിക്കുന്നു. കിണറുണ്ട്. ചുറ്റമ്പലത്തിന് പടിഞ്ഞാറും കിഴക്കും വടക്കുമായി മൂന്നു

വാതിലുണ്ട്. കിഴക്കേ നാല മ്പലത്തിലാണ് തിടപ്പള്ളി. ഗണപതിയും ശാസ്താവും തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖം. കിഴക്ക് ശ്രീമൂലസ്ഥാനം പടിഞ്ഞാട്ടഭിമുഖം. അതിൽ ചുറ്റും ആലും അശോകവും ഉണ്ട്. ചുറ്റുമ തിൽ പടിഞ്ഞാട്ട് വാതിലുള്ളതാണ്. തെക്കുകിഴക്ക് ആൽച്ചുവട്ടിലാണ് നാഗങ്ങൾ. വടക്ക് ഇംഗ്ലീഷ് അക്ഷരമാലയിലെ എൽ ആകൃതിയിലുള്ള ഊട്ടുപുര. രണ്ടുവശം ഗോപുരമുണ്ട്. കിഴക്കേ ഗോപുരത്തിന്റെ വടക്കു വശം ദേവസ്വം ഓഫീസ് പ്രവർത്തിക്കുന്നു. ആനപ്പള്ള മര്യാദ. വടക്കുപടി ഞ്ഞാറുള്ള കുളത്തിന്റെ പടവുകളെല്ലാം പൊട്ടിയിരിക്കുന്നു. വാതിൽമാട ത്തിലും ശ്രീമൂലസ്ഥാനത്തെ അധിഷ്ഠാന ശിലയിലും ലിഖിതങ്ങളുണ്ട്. ഏകതലഭാഗത്ത് ദേവഗണങ്ങളും വ്യാളിയും, ഗ്രീവത്തിൽ പടിഞ്ഞാറുവശം നൃസിംഹം, കിഴക്ക് വിഷ്ണു, തെക്ക് ശിവൻ വടക്ക് ബ്രഹ്മാവ്. ഇരിക്കു ന്ന ശിൽപ്പങ്ങളാണ്. കിഴക്കേ ഗോപുരത്തിൽ അഷ്ടദിക്പാലരും നന്ദിയും കിരാതാർജ്ജുനീയം പാലാഴിമഥനം ഇവയും കാണാം. അഞ്ജനശിലയി ലുള്ള ദേവീവിഗ്രഹം നിൽക്കുന്ന ചതുർഭുജരൂപം 90 സെമീ. ശംഖം ഇടത്തെ മുകളിലെ കയ്യിലും ചക്രം വലത്തെ മുകളിലെ കയ്യിലും. വലത്തെ താഴത്തെ കൈയിൽ താമര. ഇടത്തെ താഴത്തെ കയ്യിൽ ഗദയില്ല, പക്ഷേ ഗദ പിടിക്കുന്ന മുഷ്ടിയാണ്. വൈഷ്ണവിയാണ്. ഗോളക ഇറക്കി യിട്ടുണ്ട്. എന്നാൽ തിടമ്പിലുള്ളത് മഹിഷാസുരമർദ്ദിനിയാണ്. ചന്ദ്രക്കല ചൂടിയ ശൈവസങ്കൽപ്പമാണ്. വാഹനം സിംഹമാകയാൽ ദുർഗ്ഗാസങ്കൽപ്പ മുണ്ട്. കന്യകയാണ്. ദുർഗ്ഗ, രോഹിണിവിളക്ക് അഞ്ച് വൈഷ്ണവി, കന്യക(ഹരികന്യക) മഹിഷാസുരമർദ്ദിനി ഇപ്രകാരം ഏതു സങ്കൽപ്പത്തി ലും ഉപാസിക്കാം. ഗണപതിയും ശാസ്താവും ഇരിക്കുന്ന ശിലാരൂപം. 37,90 സെമീ വീതം. നവകം ഉള്ള ക്ഷേത്രമാണ്. ശീവേലിക്ക് ഇറങ്ങുമ്പോൾ ഓലക്കുട ചൂടണം, പാണ്ടിമേളം വേണം.സാധാരണ മേൽശാന്തി ശീവേലിക്ക് മുന്നിലാണ് നടക്കുക. ഇവിടെ പിന്നിലാണ്. പെരുവനം ആറാട്ടുപുഴപൂരത്തിനു തൊട്ടു മുമ്പുള്ള മീനത്തിലെ രേവതിനാളിലാണ് ഉത്സവം തുടങ്ങുക. അശ്വതി, രോഹിണിനാളുകളിൽ ശുദ്ധികലശം, വാസ്തുബലി, രക്ഷോഗ്രഹോമം. മകീരത്തിന് ചതുശ്ശുദ്ധി,ധാര. ഭരണിക്ക് പ്രായശ്ചിത്തഹോമം ,ശാന്തിഹോമം. പഞ്ചഗവ്യം. കാർത്തികക്ക് തത്വകലശം. രോഹിണിക്ക് പരികലശം, ബ്രഹ്മകലശം. രാത്രി ശ്രീഭൂതബലി, അഞ്ച് ആനകളുള്ള രോഹിണിവിളക്ക് മാമ്പിള്ളി ക്ഷേത്രക്കുളത്തിലെ മകീരം ആറാട്ട് ഇവയുണ്ട്. തിരുവാതിര ആറാട്ടും അതേ കുളത്തിലാണ്. .പുണർതം ആറാട്ട് നറുകുളങ്ങര ക്ഷേത്രക്കുളത്തിലാണ്. പൂയം നാൾ തൊടുകുളത്തിൽ ആറാട്ട്, പെരുവനം പൂരത്തിൽ പങ്കെടുക്കുന്നു. പിറ്റേന്ന് തന്ത്രിഗൃഹങ്ങ ളിൽനിന്ന് പറയെടുത്ത് പീടികപ്പറമ്പ് ക്ഷേത്രക്കുളത്തിൽ ആറാട്ട്. അവിടെയുള്ള ശിവക്ഷേത്രത്തിലും ചാത്തക്കുടം ശാസ്താക്ഷേത്ര ത്തിലും ഇറക്കിപ്പൂജ. മകം പറയെടുപ്പ് ചെറുവല്ലൂർമന, ആറാട്ടുപുഴ ശാസ്താ വിനെ ദർശിച്ച് തറക്കൽ പൂരം, കീഴോട്ടുകര മന, പിന്നെ മടക്കം. പൂരം ദിനം കാഞ്ചീപൂരം സന്ദർശനവും മടക്കവും. പിറ്റേന്ന് ആറാട്ടുപുഴപൂരത്തിന് കൂട്ടിയെഴുന്നള്ളിപ്പ്. തൃപ്രയാറിലെ ശ്രീരാമന്റെ വാമഭാഗത്ത് 31 ആനകളോടെ ഊരകത്തമ്മ തിരുവടി എഴുന്നള്ളുന്നു. ശ്രീരാമപത്നിയായി സീത(വൈഷ്ണവി) ആയി സങ്കൽപ്പം. രണ്ടുപേരും അയോദ്ധ്യയിലെ ചിഹ്നവൃക്ഷമായ കോവിദാരത്തിന്റെ പേരുള്ള മന്ദാരം കടവിൽ ആറാട്ട് നടത്തുന്നു. അവസാനദിവസം ബ്രാഹ്മണിവിളക്ക്, പൂരു

കുഴിപ്പിച്ച തൊടുകുളത്തിനടുത്ത് പകൽപൂരം. തിരുവുള്ളക്കാവ് ശാസ്താവ്, പിഷാരിക്കൽ ഭഗവതിമാരോടൊപ്പം കൂട്ടിയെഴുന്നള്ളിപ്പ്, ചാത്തംകുടം ശാസ്താവിനോട് യാത്ര പറഞ്ഞ് തിരിച്ചുവന്ന് കൊടിക്കൽ പറ, പിന്നെ താൽക്കാലികധ്വജം പറിക്കുന്നു. ഇപ്പോഴത്തെ തന്ത്രി തെക്കേടത്ത്, വടക്കേടത്ത് മനകളാണ്.

65. മമ്പിള്ളി ശിവക്ഷേത്രം. ഊരകം. 12 കി മീ തൃശൂരിന് തെക്ക്. 11ആം നൂറ്റാണ്ടിലുണ്ട്. മമ്പിള്ളി മനക്കാരുടെയാണ്. 18ആം നൂറ്റാണ്ടിൽ ശക്തൻത മ്പുരാന്റെ അമ്മ ഊരകത്തമ്മയെ കാണാൻ വന്നു.കുട്ടികൾ അറിയാതെ അവരുടെ മേൽ ചളിവെള്ളം തെറിപ്പിച്ചു. അന്ന് ശക്തൻ അമ്മയുടെ ഗർഭത്തിലിരിക്കുകയാണ്. അമ്മ ചളിയായ വസ്ത്രം അതുപോലെ സൂക്ഷിച്ച് മകൻ രാജാവായപ്പോൾ കാണിച്ചുകൊടുത്തു. ശിവക്ഷേത്രത്തിനു മുമ്പിലെ മമ്പിള്ളിമനക്കാരെ ഓടിച്ച് മന നിന്ന സ്ഥലത്ത് കുളം കുഴിപ്പി ച്ചു. അതാണ് മമ്പിള്ളി കുളം.ക്ഷേത്രം തമ്പുരാൻ സ്വന്തമാക്കി. ഇപ്പോൾ ദേവസ്വം ബോഡ് ഭരിക്കുന്നു. മൂന്ന് ശ്രീകോവിലുണ്ട്. ശിവൻ, കൃഷ്ണൻ, രാമൻ. ശിവനും കൃഷ്ണനും ചുറ്റുമതിലിനകത്താണ്. മൂന്നിനും നമസ്കാരമണ്ഡപമുണ്ട്. ശിവന് ചതുരഏകതലം കിഴക്കഭിമുഖം. തെക്ക് ഗണപതി കിഴക്കഭിമുഖം. വടക്ക് ചതുരശ്രീകോവിലിൽ കൃഷ്ണൻ. കിഴക്കഭിമുഖം. കിണറുണ്ട്. വലിയമ്പലത്തോടു ചേർന്ന് തിടപ്പള്ളിളി. രാമന് വൃത്തശ്രീകോവിലാണ് കിഴക്കഭിമുഖം. ശിവനു മുമ്പിൽ ചെറിയ ബലിപീഠമുണ്ട്. കുളം കിഴക്കാണ്. ശിവലിംഗം 30 സെ മീ. അഘോര ശിവനാണ്. ഇരിക്കുന്ന ഗണപതി 30 സെ മീ, നിൽക്കുന്ന കൃഷ്ണൻ 83 സെ മീ. നിൽക്കുന്ന രാമൻ 151 സെ മീ. തന്ത്രി വടക്കേടത്ത്മന.

66 ആറാട്ടുപുഴ ശാസ്താവ്.13 കി മീ തൃശൂരിൽനിന്ന് തെക്ക്. തെക്കുവ ശത്ത് കരുവന്നൂർപുഴ . മണലിപ്പുഴയും കുറുമാലിപ്പുഴയും പാലക്കടവി ൽ സംഗമിച്ചശേഷമാണ് കരുവന്നൂർപുഴ എന്നു വിളിക്കപ്പെടുന്നത്. ഇതിന്റെ പടിഞ്ഞാറെ കടവാണ് ആറാട്ടുപുഴ അഥവാ മന്ദാരം കടവ്. സൂര്യവംശരാജാക്കന്മാരുടെ വൃക്ഷമാണ് മന്ദാരം അഥവാ കോവിദാരം. ഇവിടെയാണ് തൃപ്രയാറിലെ ശ്രീരാമന് ആറാട്ട്. ശാസ്താവ് ഇവിടെ കുലഗുരു വസിഷ്ഠമഹർഷിസ്വരൂപമാണ്. ത്രിമൂർത്തിചൈതന്യമു ണ്ട്. ഇവിടെ ഉപദേവതാക്ഷേത്രമില്ല. പെരുമാക്കന്മാരുടെ കാലം വരെ ഇത് കൊച്ചി പെരുമ്പടപ്പ് വന്ദേരിസ്വരൂപത്തിന്റെ ക്ഷേത്രമാണ്. അവരാണ് പെരുവനം, ആറാട്ടുപുഴ, തൃപ്രയാർ പൂരം നടത്തിപ്പ്. 108 ദേവന്മാരുടെ സംഗമമാണ് പൂരം. കൊച്ചിത്തമ്പുരാന് നിലപാടു നിൽക്കാനുള്ള വില്ലൂന്നി ത്തറ ക്ഷേത്രത്തിലുണ്ട്. ഒരു കാലത്ത് കുഭമേള എന്ന മാമാങ്കവും ഇവിടെ നടന്നിരുന്നു. 1775 വരെ 4183 വർഷം തുടർച്ചയായി ആറാട്ടുപുഴ പെരുവനം പൂരം നടന്നിരുന്നു. അതായത് 2408 ബിസി മുതലാണ് ഈ പൂരം നടന്നുവരുന്നത്. ആയാതു ശിവലോകം ന കലാവിതി വിലോകനാൽ ചിന്തയാ സദ്ഭിരാരംഭി ദേവപൂരമഹോത്സവം എന്നതനുസരിച്ച് 3684 കലിവർഷം, മീനം 27 മുതൽ( കലിദിനം 1345610 ) എഡി 583 മുതൽ ഇവിടത്തെ പൂരം ക്രമീകരിക്കപ്പെട്ടു. ഇത് ശങ്കരാചാര്യരുടെ വിധിപ്രകാര മുള്ള ക്രമീകരണമാണ്.

തെക്കേ അധിഷ്ഠാനത്തിലെ ലിഖിതം പറയുന്നത് 1982ലെ പൂരം 1400ആം പൂരമാണെന്നാണ്. അതായത് എഡി 582ൽ ക്രമീകരിച്ച വിധികളോടെയുള്ള പൂരം എന്ന് അർത്ഥം. കാശിവിശ്വനാഥനും ഗംഗയും പൂരത്തിന് സന്നിഹിതരാവുന്നതിനാൽ കാശിയിൽ അന്ന് സന്ധ്യക്കുമുമ്പേ അത്താഴപ്പൂജ ചെയ്യുന്നു. തെക്കും വടക്കും ഇന്ത്യകളിലെ ക്ഷേത്രങ്ങളുടെ ഒരു സമന്വയം ഇതിൽ ദർശിക്കാം. അന്ന് സന്ധ്യക്കു ശേഷം കാശിയിലെ ഗംഗയിൽ ഗംഗാദേവിയുടെ സാന്നിദ്ധ്യമില്ലാത്തതിനാൽ അപ്പോൾ മുങ്ങിയാൽ പാപമോചനം കിട്ടില്ല. 1778ൽ ചില ക്ഷേത്രങ്ങളെ പൂരത്തിൽ പങ്കെടുക്കുന്നതിൽനിന്ന് ടിപ്പു വിലക്കി. പ്രത്യേകിച്ചും വെള്ളാരപ്പള്ളി ദേശത്തെ ക്ഷേത്രങ്ങളെ. (മാടസ്വരൂപത്തിന്റെ ഒരു ശാഖ). 1802ലും ചില ക്ഷേത്രങ്ങൾ ശക്തൻതമ്പുരാന്റെ തൃശൂർപൂരത്തിൽ പങ്കെടുക്കാനായി ഇതിൽനിന്ന് വിട്ടുനിന്നു. ചിലർ ചെറിയ ദുരഭിമാനങ്ങളുടെ പേരിലും മാറിനിന്നു. ഇപ്പോൾ 108 ദേവന്മാരുടെയല്ല, 24 ദേവന്മാരുടെ സംഗമമാണ്. തൃപ്രയാറിലെ രാമൻ, ഊരകം, അന്തിക്കാട്, അയ്യൂന്നി, എടക്കുന്നി, കടലശ്ശേരി, പിഷാരിക്കൽ, കടുപ്പശ്ശേരി, കാട്ടുപിഷാരിക്കൽ, ചൂരക്കോട്ട്, ചേർപ്പ്, തൈക്കാട്ടുശ്ശേരി, തൊട്ടിപ്പാൽ,കൊടകരഎന്നീ ക്ഷേത്രങ്ങളിലെ ഭഗവതിമാർ, ആറാട്ടുപുഴ, കല്ലേരി, കോടന്നൂർ, ചക്കംകുളങ്ങര, ചാത്തംകുടം, ചിറ്റിചാത്തംകുടം, തിരുവുള്ളക്കാവ്, നാങ്കുളം , നെട്ടിശ്ശേരി, മേടംകുളങ്ങര,മാട്ടിൽ ക്ഷേത്രങ്ങളിലെ ശാസ്താക്കന്മാർ ഇവരാണ് പങ്കെടുക്കുന്നത്.

മുമ്പ് 8 മനക്കരായിരുന്നു ഊരാളരായി നടത്തിപ്പിന്. ഇപ്പോൾ അഞ്ചേ ഉള്ളു. മാടം ഇളമണ്ണ്, കരോളിൻ ഇളമണ്ണ്, ചൊറിഞ്ഞേടത്ത് ഇളമണ്ണ്, ചിറ്റിശ്ശേരി കപ്ലിങ്ങാട്ട്, ഓട്ടൂർ മേക്കാട്ട്. 1938 ഫെബ്രുവരി (കുംഭം 17) കൊച്ചി സർക്കാരും 1950 ദേവസ്വം ബോഡും എടുത്തു. ഗജപൃഷ്ഠശ്രീകോവിലാണ്. പടിഞ്ഞാട്ട് അഭിമുഖം. വശങ്ങളിലാണ് സോപാനപ്പടികൾ. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലത്തിന് വടക്കും കിഴക്കും പടിഞ്ഞാറും വാതിൽ.തെക്കുകിഴക്ക് തിടപ്പള്ളി. പടിഞ്ഞാറ് ഗോപുരം. ദ്വാരപാലകർ ശിലയാണ്. ശാസ്താവ് ഇരിക്കുന്ന 75 സെ മീ ശില. ഇടംകാൽ മടക്കി, വലംകാലിന്റെ മുട്ടുമടക്കി, ഇടംകാലിന്റെ പാദത്തിനു സമീപം വെച്ചിരിക്കുന്നു. രണ്ടു കൈയേ ഉള്ളു. വലംകൈ വലത്തെ കാൽമുട്ടിലാണ്. ഇടംകൈയിൽ താമരമൊട്ടോ സാളഗ്രാമമോ അമൃതകലശമോ എന്ന് പറയാനാവാത്ത വസ്തുവുണ്ട്. അമൃതകലശമാകാനുള്ള സാദ്ധ്യതയുണ്ട്. വേറെ എവിടേയും കാണാത്ത പ്രത്യേക കരണമാണ്. സങ്കൽപ്പം ഗുരു വസിഷ്ഠൻ ശ്രീരാമന് ഉപദേശം നൽകുന്നതാണ്. ആറാട്ടുപുഴപൂരത്തിന് തൃപ്രയാറിലെ രാമൻ ഗുരുവിനെ വണങ്ങാനെത്തുന്നു. വസിഷ്ഠൻ തപം ചെയ്ത സ്ഥാനമാണ് മൂലസ്ഥാനം. വില്ലൂന്നിത്തറ പണ്ട് പെരുമ്പടപ്പ് മൂഷകവംശരാജാക്കന്മാർ വില്ലൂന്നി നിന്ന് നിലപാടു കൊണ്ട തറയാണ്. ക്ഷേത്രത്തിനും നിലപാടുതറക്കുമിടയിലുള്ള വയലിലാണ് പൂരത്തിന് ശാസ്താവ് എഴുന്നള്ളി നിൽക്കുക. കുഴലും ശംഖും കൊമ്പും ഉള്ള കേളികൊട്ടും പാണി ചെമ്പട പഞ്ചാരിമേളവും വേണം. ഊരകത്തമ്മ ഇടത്തും ചേർപ്പിലമ്മ വലത്തുമായി തൃപ്രയാറപ്പൻ എഴുന്നള്ളിയാൽ 71 ആന വേണം. തന്ത്രി കുന്നത്ത് പടിഞ്ഞാറേടത്ത്. ാട

67 പാലിശ്ശേരി ഭഗവതി. 12 കി മീ തൃശൂരിന് തെക്ക്. പഴയതാണ്. തിരുവളയനാട് ഭട്ടതിരി, കീഴോട്ടുകര നമ്പൂതിരി, കോമരത്ത് മേനോനെന്നിവർ

കാഞ്ചീപുരത്തേക്ക് ദേവിയെ ആവാഹിക്കാൻ പോയപ്പോൾ കോമരത്തു മേനോന്റെ ഓലക്കുടമേൽ വന്ന്, കൊട്ടിലിൽ പ്രതിഷ്ഠിക്കപ്പെട്ട ദേവിയാണ്. പ്രതിഷ്ഠാസമയത്ത് സങ്കൽപ്പിച്ചത് ഭദ്രകാളിയെയാണ്. കോരത്ത് മേനോന്റെ കൊട്ടിൽ ഇപ്പോഴും ക്ഷേത്രപരിസരത്ത് ഉണ്ട്. പണ്ട് അവിടെ കോഴിബലി ഉണ്ടായിരുന്നു. ഇവിടത്തെ തിടമ്പ് ഊരകത്തമ്മയുടെ ക്ഷേത്രത്തിലാണ് സൂക്ഷിക്കുന്നത്. ഊരകത്തമ്മയുടെ എഴുന്നള്ളത്തിന് ഇവിടത്തെ വാൾ കൊണ്ടുപോകുന്നു. 1975 വരെ കോമരത്ത് നായരുടെ കുടുംബമാണ് ഭരിച്ചിരുന്നത്. പിന്നെ ക്ഷേത്രഭരണസമിതിയായി. ദീർഘചതുരത്തിലുള്ള ഏകതലശ്രീകോവിൽ പടിഞ്ഞാട്ട് അഭിമുഖം. ഗണപതി തെക്ക് പടിഞ്ഞാട്ട് അഭിമുഖം. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലത്തിന് നാലുവശം ചുമരാണ്. തെക്കുകിഴക്ക് തിടപ്പള്ളി. വടക്ക് കൊട്ടിൽ.പടിഞ്ഞാറ് ഗോപുരം.കുളമുണ്ട്. ഭഗവതിക്ക് നിൽക്കുന്ന ദാരുശിൽപ്പം 12 സെമീ, ഭദ്രകാളി. അർച്ചനാവിഗ്ര ഹം ശിലാലിംഗമാണ്, 15 സെ മീ. ഇരിക്കുന്ന ഗണപതി 23 സെ മീ. കാരണവരുടെ ബിംബത്തിന് (കോമരത്ത് മേനോൻ) 15 സെ മീ. ബ്രഹ്മര ക്ഷസ്സ് 7 സെ മീ. ഭൈരവൻ 23 സെ മീ. ഇതുകൂടാതെ കാക്കര്മേനോനെ യും പ്രതിഷ്ഠിച്ചിട്ടുണ്ട്. തന്ത്രി വല്ലച്ചിറയിലെ വടക്കേക്കാട്ട് മന. ശാന്തിക്കാരൻ അക്കര ചിറ്റൂർ ഇല്ലം.

68 ചാത്തംകുടം ധർമ്മശാസ്താ.13 കി മീ തൃശൂരിന് തെക്ക്. പഴയതാണ്. വിഗ്രഹം പണ്ട് തിരുവുള്ളക്കാവിലുണ്ടായിരുന്നതാണ്. അക്കാലത്ത് അവണാവ് മന പെരുവനം ഗ്രാമത്തിലെ ശക്തമായ കുടുംബമാണ്. അവർ പലതായി ഭാഗിച്ചു. ചിറ്റൂർ അവണാവ്, വല്ലച്ചിറ അവണാവ് ഇവ ശക്തമായി. ചിറ്റൂർശാഖ തിരുവുള്ളക്കാവ് എടുത്തു. വല്ലച്ചിര അവിടെ ആരാധന നിർത്തി വേറെ ക്ഷേത്രം കെട്ടാനായി പുലയൻ ചാത്തനോട് തിരുവുള്ളക്കാവിലെ വിഗ്രഹം മോഷ്ടിച്ചുകൊണ്ടുവരാൻ പറഞ്ഞു. അയാൾ തിടമ്പ് കുടത്തിൽ വെച്ച് വല്ലച്ചിറ കൊണ്ടുവന്നു. പിന്നീട് രണ്ടു കൂട്ടരും ആറാട്ടുപുഴ പൂരത്തിൽ പങ്കെടുക്കാൻ തുടങ്ങി. അതോടെ തമ്മി ലുള്ള വിദ്വേഷം തീർന്നു. ഇപ്പോൾ എഴുന്നള്ളത്തിന് ഒരേ ആനപ്പുറത്ത് ഒരേ പീഠത്തിലാണ് രണ്ട് ശാസ്താവും എഴുന്നള്ളുന്നത്. ഗ്രാമബലിക്കും രണ്ടുപേരുടെ തിടമ്പും ഒരേ ആനപ്പുറത്ത് എഴുന്നള്ളുന്നു. തിടമ്പ് രണ്ടും ഒരേ പോലെയാണ്. അവണാവ് മന ദേശമംഗലം മനക്കും 1988ൽ ദേവ സ്വം ബോഡിനും ക്ഷേത്രം കൈമാറി. ഗജപൃഷ്ഠശ്രീകോവിൽ കിഴക്കഭി മുഖമാണ്. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വടക്കും വാതിൽ. തിടപ്പള്ളി തെക്കുകിഴക്ക്. തെക്കുപടിഞ്ഞാറെ മൂലക്ക് കിഴക്കഭിമുഖമായി ഗണപതി. നാലമ്പലത്തിൽ തെക്കുപടിഞ്ഞാറ് ഭഗവതി കിഴക്കഭിമുഖം. തെക്കേ നാലമ്പലത്തിൽ പടിഞ്ഞാട്ട് അഭിമുഖമായി ശിവ ൻ. തെക്ക് രണ്ട് ഉപദേവതാക്ഷേത്രം, വിഷ്ണു തെക്കുകിഴക്ക് പടിഞ്ഞാട്ട ഭിമുഖം, ദുർഗ്ഗാബഗവതി തെക്കുപടിഞ്ഞാറ് കിഴക്കഭിമുഖം. ആനപ്പള്ള മര്യാദ. തെക്കുകിഴക്ക് നിലപാട്തറ. മേടം പത്താമുദയത്തിന് ശാസ്താവ് അവിടെനിന്ന് ജനങ്ങളെ അനുഗ്രഹിക്കുന്നു. കിഴക്കും പടിഞ്ഞാറും ഗോപു രമുണ്ട്. കിഴക്ക് കുളം. പടിഞ്ഞാറെ ഗോപുരത്തിൽ ദാരുശിൽപ്പങ്ങളുണ്ട്. ശിലാദ്വാരപാലകരും ചുമരിലെ ശിൽപ്പരൂപങ്ങളും സുന്ദരമാണ്. ശാസ്താ വ് ഇരിക്കുന്ന 58 സെ മീ രൂപം. ഇടംകാൽ തൂക്കി, വലംകാൽ മടക്കി, കുന്തിച്ചിരിക്കുന്ന രൂപമാണ്. ഇടംകൈ ഇടംതുടമേൽ വലംകൈ വലത്തെ

കാൽമുട്ടിന്മേൽ. ജടാധാരിശാസ്താവാണ്. വിശ്വാമിത്രമഹർഷിസങ്കൽപ്പമാണ്. ഗണപതി ഇരിക്കുന്നു, 40 സെമീ. ചച്ചഭഗവതി കണ്ണാടി 30 സെ മീ. ശിവ ലിംഗം 30 സെ മീ. നിൽക്കുന്ന വിഷ്ണു ചതുർഭുജം. അന്നപൂർണ്ണേശ്വരി കണ്ണാടി 30 സെ മീ. ചാത്തംകുടം ശാസ്താവിനെ ആറാട്ടുപുഴ പൂരത്തി ന്റെ കാരണവരായി കരുതുന്നു. വസിഷ്ഠമുനി ഗുരുവും ചാത്തംകുടം കാരണവരായ വിശ്വാമിത്രനുമാണ്.(അദ്ദേഹവും സൂര്യവംശത്തിലാണ്). നാരുകുളങ്ങര ക്ഷേത്രക്കുളത്തിലെ ഊരകത്തമ്മയുടെ (സീത) ആറാട്ടിന് രക്ഷകനും ഈ ശാസ്താവാണ്. പൂരത്തിൻനാൾ നിലപാട് സ്ഥാനം ആറാട്ടുപുഴ ശാസ്താവിൽനിന്ന് ഏറ്റുവാഹ്ങി, തൃപ്രയാർ തേവരെ വന്ദിക്കുന്നു. (വസിഷ്ഠനിൽനിന്ന് വിശ്വാമിത്രൻ ഗുരുസ്ഥാനം ഏറ്റുവാ ങ്ങുന്നു). മന്ദാരം കടവിലെ ആറാട്ടിൽ പങ്കെടുത്ത് കൂട്ടി എഴുന്നള്ളിപ്പിൽ സ്ഥാനമേറ്റേ മടങ്ങുകയുള്ളു. രാമായണത്തിലെ ബാലകാണ്ഡത്തിലെ ആദ്യഭാഗങ്ങളാണ് (സീതാസ്വയംവരം കഴിഞ്ഞ് മടങ്ങും വരെ) ഇവരുടെ നിയോഗം. തന്ത്രി തെക്കേടത്ത്, വടക്കേടത്ത്, കൊരട്ടിമന

69 കടലാശ്ശേരി പിഷാരിക്കൽ ഭഗവതി. 13 കിമീ തൃശൂരിൽനിന്ന് തെക്ക്. പഴയതാണ്. കാഞ്ചാപുരത്തുനിന്ന് കീഴോത്തറ നമ്പൂരിയുടെ കൂടെ വന്നു. പഴയ രേഖകളിൽ കടലായി ക്ഷേത്രമെന്നാണ്, കടലാശ്ശേരി എന്നല്ല. അവണാവ് മനക്കാർ പ്രസിദ്ധവിഷഹാരികളായിരുന്നു. അതിലൊരാൾ തന്റെ സിദ്ധി ഈ ദേവിയുടെ പാദത്തിൽ സമർപ്പിച്ചു. വിഷഹാരികളായതിനാൽ പിഷാരിക്കാവ് അഥവാ പിഷാരിക്കൽ ഭഗവതി എന്ന് പേരുവന്നു. ഇപ്പോൾ ഊമംപള്ളിമനയുടെ ക്ഷേത്രമാണ്. ചതുരദ്വി തലം പടിഞ്ഞാട്ട് അഭിമുഖം. തെക്ക് ഗണപതി തെക്കോട്ട് അഭിമുഖം. വടക്കുകിഴക്ക് കിണർ. ചുറ്റമ്പലത്തിന് വടക്കും കിഴക്കും പടിഞ്ഞാറും വാതിൽ. കിഴക്ക് ഒരു കിണറും കുളവുമുണ്ട്. ഗ്രീവത്തിലും ശ്രീകോവിലി ലും ദാരുശിൽപ്പങ്ങൾ. ദ്വാരപാലകർ ശിലയാണ്. ദുർഗ്ഗ നിൽക്കുന്ന ചതുർഭുജവൈഷ്ണവി, 30 സെ മീ. ശംഖം,ചക്രം, ഗദ, പത്മം ധരിച്ചിരി ക്കുന്നു. ശിവലിംഗം 30 സെമീ, ഗണപതിലിംഗം 15 സെമീ.സ്വർണ്ണവും വെള്ളിയും കൊണ്ടുള്ള പാമ്പും മുട്ടയുമാണ് പ്രധാനവഴിപാട്. (അതിനാൽ നാഗകന്യയായ പത്മാവതി എന്ന മനസാദേവിയാണ്). അടുത്തുള്ള മണലിപ്പുഴയിൽ തുലാം അമാവാസിക്ക് വാവ് ആറാട്ട്. ആറാട്ടുപുഴ പൂരത്തിന് കടലായി കടവിൽ ആറാട്ടും ശ്രീഭൂതബലിയുമുണ്ട്. രോഹിണിനാളിൽ ഊമമ്പിള്ളിയും മകയിരത്തിന് വലയന്നൂർ ഭട്ടതിരിയും ചെലവ് വഹിക്കുന്നു. മകയിരത്തിന് ശേഷമാണ് അമ്മതിരുവടിയുടെ പുറപ്പാട്. തന്ത്രി എളമണ്ണ മന.

70. കണക്കശ്ശേരി ശിവൻ. മറത്താക്കര ഗ്രാമം. പഴയ സ്വയംഭൂവാണ് പള്ളത്തേരി മനയുടെയായിരുന്നു. 1982 മുതൽ കമ്മിറ്റി ഭരിക്കുന്നു. ചതുരദ്വിതലശ്രീകോവിൽ പടിഞ്ഞാട്ട് അഭിമുഖം. പ്രണാളമില്ല. തെക്കുകിഴക്ക് പടിഞ്ഞാട്ട് അഭിമുഖമായി പാർവ്വതി. തെക്കുപടിഞ്ഞാട്ട് അഭിമുഖമായ ഈ ക്ഷേത്രത്തിൽ, ഗണപതിയും ശാസ്താവും ഉപദേവതകളാണ്. വടക്കുകിഴക്ക് കിണർ. വടക്കും കിഴക്കും ചുറ്റുമതിലിന് വാതിലുണ്ട്. തെക്കുകിഴക്ക് ചുറ്റുമതിലിന്റെ, തിടപ്പള്ളി. തെക്കുപടിഞ്ഞാറ് കുളം. ശിവൻ 45 സെ മീ ശിലാലിംഗം. പാർവ്വതി ഓട്ടുബിംബം ഇരിക്കുന്നു 45 സെ മീ, ദ്വിഭുജം. ഗണപതി ഇരിക്കുന്നു, 23

സെ മീ. മറ്റൊരു ചെറിയ ഗണപതിവിഗ്രഹം 15 സെമീ ഉണ്ട്. ശാസ്താവ് ഇരിക്കുന്നു, 23 സെമീ. തന്ത്രി വല്ലച്ചിറയിലെ വടക്കോത്ത്, തെക്കോത്ത് മനകളാണ്. ശാന്തിക്കാരൻ പട്ടത്തേരി മന.

70 മാമ്പിള്ളി ശിവൻ. പൊന്നൂക്കര. 10 കിമീ തൃശൂരിന് തെക്കുകിഴക്ക് ..പഴയ സ്വയംഭൂ. പണ്ട് വയലിനു ചുറ്റുമുള്ള ഭൂമി മുഴുവനും പാലിയ ത്ത് അച്ഛന്മാരുടെയായിരുന്നു. 1950ൽ ബോഡ് എടുത്തു. ചതുരദ്വിതലം പടിഞ്ഞാട്ട് അഭിമുഖം. സോപാനമില്ല. അകത്തെ ബലിവട്ടത്തിൽ മൂന്നു ക്ഷേത്രമുള്ള സമുച്ചയമാണ്. വടക്കുകിഴക്ക് സുബ്രഹ്മണ്യൻ പടിഞ്ഞാട്ട് അഭിമുഖം, തെക്കുകിഴക്ക് ഭഗവതി പടിഞ്ഞാട്ട് അഭിമുഖം, തെക്കുപടി ഞ്ഞാറ് ഗണപതി കിഴക്ക് അഭിമുഖം. കിണർ വടക്ക്. ചുറ്റമ്പലത്തിന് കിഴക്കും പടിഞ്ഞാറും വാതിലുണ്ട്.തെക്കുകിഴക്ക് തിടപ്പള്ളി. വടക്കു കിഴക്ക് കുളം.  ശിവലിംഗം 30 സെ മീ സ്വയംഭൂ. ഗണപതി ഇരിക്കുന്നു, 23 സെമീ. നിൽക്കുന്ന സുബ്രഹ്മണ്യന് 23 സെ മീ. ഭഗവതി ലിംഗം 15 സെമീ. തന്ത്രി ആനംപറമ്പ് മന.

71. ചെമ്പൂർ അയ്യപ്പൻ കൈനൂർ. 10 കിമീ തൃശൂരിന് കിഴക്ക്. 100 മീ അകലെ കുറുമാലിപ്പുഴ ഒഴുകുന്നു. പഴയ സ്വയംഭൂ. ഊരാളർ കീരങ്ങാട്ട് മനയ്ക്കായിരുന്നു. ഇപ്പോൾ പ്രാദേശികകമ്മിറ്റി ഭരിക്കുന്നു. ചതുരഏകതലം കിഴക്കഭിമുഖം. പ്രണാളമില്ല. വടക്ക് ഒരേ ഉപദേവതാക്ഷേത്രത്തിൽ ഭദ്രകാളിയും ഭുവനേശ്വരിയും. വടക്കുകിഴക്ക് കിണർ. തെക്കുകിഴക്ക് തിടപ്പള്ളി. .വലിയമ്പലം മാത്രമേ ഉള്ളു. മുളയറ വടക്കുകിഴക്ക്. നാലമ്പലത്തിനു പകരം ചുറ്റുമതിലാണ്. അയ്യപ്പൻ ശിലാലിംഗം 30 സെ മീ. ഭദ്രകാളിയും ഭുവനേശ്വരിയും ലിംഗം 15 സെ മീ വീതം. തന്ത്രി മേലേടത്ത് മന.

72. താണിക്കുടം ഭഗവതി. മടക്കത്തറഗ്രാമം. 10 കി മീ തൃശൂരിൽനിന്ന് വടക്കുകിഴക്ക്.കിഴക്കും വടക്കും പടിഞ്ഞാറും താണിക്കുടം പുഴ ഒഴു കുന്നു. പുരാതനമാണ്. പൂവം, താന്നി, അരയാലെന്ന മൂന്നു വൃക്ഷങ്ങ ളാണ് ഇവിടെ ദിവ്യമായി ആരാധിച്ചിരുന്നത്. (വൃക്ഷാരാധന) 23 ഇല്ല ക്കാരുടെ സ്ഥലത്ത്, പൂവം മരത്തിനു താഴെ കണ്ടേറ്റിക്കുളങ്ങര നായരാണ് ദേവിയെ പ്രതിഷ്ഠിച്ചത്. ഒരിക്കൽ വഴിയാത്ര ചെയ്ത് ദാഹിച്ചുവലഞ്ഞ ഒരു ബ്രാഹ്മണൻ ആ വീട്ടിൽ വെള്ളം ചോദിച്ചുചെന്നു. അഹന്ത കൊണ്ട് കണ്ണുകാണാതായ അവർ, ആ പൂവംമരച്ചോട്ടിൽ പപ്പുവാരസ്യാർ ഇരി ക്കുന്നുണ്ട്, വിളിച്ചാൽ ഭക്ഷണം തരുമെന്ന്  പറഞ്ഞു.  പൂവമരച്ചോട്ടിൽ ചെന്ന് വിളിച്ചപ്പോൾ, ഒരു സ്ത്രീ വന്ന് ഭക്ഷണം കൊടുത്തു. പാത്രം വെച്ച സ്ഥലത്ത് വിശ്രമിക്കാനും , നാളെ പ്രഭാതത്തിൽ ബ്രാഹ്മണഅഗ്ര ഹാരം വഴിതന്നെ നടന്ന് ഇവിടേക്ക് വരാനും പറഞ്ഞു. അദ്ദേഹം കണ്ടത് ആ വഴിയിലുള്ള സകല വീടും തീയിൽ എരിഞ്ഞതാണ്. തനിക്ക് ഭക്ഷണം തന്ന പപ്പുവാരസ്യാർ ദേവിതന്നെയായിരുന്നുവെന്ന് മനസ്സിലായി. വൃക്ഷങ്ങൾക്ക് ശ്രീകോവിലും ഭദ്രകാളിപ്രതിഷ്ഠയും നൂറ്റാണ്ടുകൾക്ക് ശേഷം ഉണ്ടായതാണ്. 1898ൽ അവക്കു ചുറ്റും മതിലു കെട്ടി കിഴക്ക് വാതിലും വെച്ചു. താന്നിക്കുടം അമ്മയുടെ തട്ടകം ചേറൂർ, മണ്ണംകാട്, വില്ലടം,നെല്ലിക്കാട്ട്, പറവട്ടാനി, നെട്ടിശ്ശേരി, വെള്ളാനിക്കര, മടക്കത്തറ ഇവയാണ്. ഇവിടത്തെ ആറാട്ട് പ്രകൃതിതന്നെ നടത്തുന്നു. താന്നിക്കുടം

പുഴ ശ്രീകോവിലിനുള്ളിലേക്ക് കടന്ന് വിഗ്രഹത്തെ മുക്കുന്നതാണ് ആറാട്ട്. ഏകതലശ്രീകോവിൽ ചതുരം, കിഴക്കഭിമുഖം, മേൽക്കൂര മുകളിൽ തുറന്ന താണ്. ശ്രീകോവിലിനു പിന്നിലാണ് മൂന്നു മരവും . വലിയമ്പല ത്തിന്റെ തെക്കുകിഴക്ക് തിടപ്പള്ളി. തെക്കുകിഴക്ക് ക്ഷേത്രപാലൻ. വടക്കുകിഴക്ക് ഊട്ടുപുര. ശ്രീമുഖത്ത് ഗജലക്ഷ്മിയും പുഷ്പങ്ങളും ദാരുശിൽപ്പം. സ്വയം ഭൂശില കണ്ണാടി 23 സെ മീ. പീഠം ഉൾപ്പെടെ. ഉഗ്രഭദ്രകാളിസങ്കൽപ്പമാണ്. ക്ഷേത്രപാലനും കണ്ണാടി. 60 സെ മീ. തന്ത്രി പാലക്കാട്ടിരി.

74 ചെമ്പോത്ര കൊടുങ്ങല്ലൂർ ഭഗവതി. പാണഞ്ചേരി ഗ്രാമം. 14 കി മീ തൃശൂരിന് കിഴക്ക്.17ആം നൂറ്റാണ്ടിലാണ് സ്വയംഭൂവിഗ്രഹം കണ്ടത്. ചതുരദ്വിതരം കിഴക്കഭിമുഖം. തെക്കുവശത്ത് 3 ഉപദേവതാക്ഷേത്രം. ഗണപതി, നഗം, രക്ഷസ്സ്, കിണറും ഈ ഭാഗത്താണ്. വാതിൽ മാടം മാത്രമേ ഉള്ളു. അതിന്റെ തെക്കേ അറ്റം പടിഞ്ഞാട്ട് ഉന്തിനിൽക്കുന്നതാണ് തിടപ്പള്ളി. കിഴക്ക് ഗോപുരം, പടിഞ്ഞാറ് കുളം. വടക്ക് രണ്ട് ഉപദേവ താക്ഷേത്രം. ചതുരത്തിലുള്ളതിൽ വീരഭദ്രനും ഘണ്ടാകർണ്ണനും ദണ്ഡേശ്വ രനും . വൃത്താകൃതിയിലുള്ളതിൽ കരിങ്കാളി. സ്വയംഭൂവിന് 23 സെ മീ കൊടുങ്ങല്ലൂരമ്മ സങ്കൽപ്പം. ഇരിക്കുന്ന ഗണപതി 20 സെമീ. നാഗർ 30 സെ മീ. ബ്രഹ്മരക്ഷസ്സ് ലിംഗം 30 സെ മീ. ദണ്ഡേശ്വരൻ ലിംഗം 23 സെ മീ. ഇരിക്കുന്ന കരിങ്കാളി 23 സെ മീ. തന്ത്രി എറണ്ണൂർ മന.